# ഡോ. ജോസഫ് കരിയാററി



## ജോസഫ് പുലിക്കുന്നേൽ

വില 1 രൂപാ

ഓശാന പ്രസിദ്ധീകരണം
പാലാ

സഭാചരിത്രകാരന്മാർ നിറം കൊടുത്തവതരിപ്പിച്ചിട്ടുള്ള ഒരു ചരിത്രപുരുഷനാണ് ജോസഫ് കരിയാററി മെത്രാൻ. സ്വാതന്ത്ര്യസമരസേനാനിയെന്നും മററുമുള്ള അപദാനങ്ങളും അദ്ദേഹത്തിൽ കെട്ടിവയ്ക്കാൻ പലരും പരിശ്രമിക്കുന്നു.

ജോസഫ് കരിയാററിക്ക് കേരള ക്രൈസ്തവചരിത്രത്തിലുള്ള സ്ഥാനത്തെപ്പററിയുള്ള എൻെറ എളിയ പഠനമാണ് ഈ ചെറിയ ഗ്രന്ഥത്തിൻെറ ഉള്ളടക്കം.

ഓശാന നഗർ
20-4-'84

ജോസഫ് പുലിക്കുന്നേൽ





# ഡോ. ജോസഫ് കരിയാററി

ഡോ. ജോസഫ് കരിയാററിയെക്കുറിച്ച് വളരെക്കുറച്ച് ചരിത്രരേഖകളെ ഉള്ളു. അദ്ദേഹത്തെക്കുറിച്ചും അദ്ദേഹത്തിൻെറ പ്രവത്തനങ്ങളെക്കുറിച്ചും നമുക്ക് ലഭിക്കുന്ന അറിവ് പാറേമ്മാക്കൽ ഗോവർണ്ണദോരുടെ വത്തമാനപ്പുസ്തകത്തിൽനിന്നും ആണ്. ആ അറിവ് കരിയാററിയുടെ പ്രവർത്തനശൈലിയെയും പ്രവത്തനലക്ഷ്യങ്ങളെയും മനസ്സിലാക്കാൻ ഉപകരിക്കുമെന്നതിനു തക്കമില്ല. കരിയാററിയുടെ റോമായാത്രയിൽ സഹയാത്രികനും അടുത്ത സുഹൃത്തുമായിരുന്നു പാറേമ്മാക്കൽ. തന്മൂലം വർത്തമാനപ്പുസ്തകത്തിൽനിന്നും ലഭിക്കുന്ന അറിവിൻെറ അടിസ്ഥാനത്തിൽ കരിയാററിയെ വിലയിരുത്തിയാൽ അദ്ദേഹത്തോട് അനീതി ചെയ്തു എന്ന് പറയാൻ സാദ്ധ്യമല്ലല്ലോ?

ഡോക്ടർ കരിയാററിയെക്കുറിച്ചുള്ള വത്തമാനപ്പുസ്തകത്തിലെ ആദ്യത്തെ പരാമശം ഇതാണ്: ''പാതിരിമാർ മേലിൽ സ്വീകരിക്കേണ്ട ചില മര്യാദകളും യോഗത്തിനു് എഴുതിക്കൊടുക്കണമെന്നും അതിന് ആലങ്ങാട്ടു സെമിനാരിയിൽ മല്പാൻ(ഇതെഴുതുന്ന കാലത്തു് കൊടുങ്ങല്ലൂർ മെത്രാപ്പോലീത്താ) ആയിരിക്കുന്ന ബ. കരിയാററിൽ യൗസേപ്പ് എന്ന ദേഹത്തെക്കൂടി വരുത്തണമെന്നുമായിരുന്നു അതിൻെറ സാരം. ഉടൻതന്നെ പാതിരിമാർ ആളയച്ചു കരിയാററിൽ മല്പാനെ യോഗത്തിലേക്കു വരുത്തി'' (പേജ് 51).

അങ്കമാലിയോഗം

മലങ്കരയിൽ റോമാസഭയ്ക്കു് വഴങ്ങിയ ക്രിസ്ത്യാനികളോടും അവരുടെ കത്തനാരന്മാരോടും വരാപ്പുഴ കമ്മലീത്താപാതിരിമാർ തുടച്ചയായി കാണിച്ചുവന്ന അതിക്രമങ്ങളും സഹിക്കാനാകാതെ മലങ്കരക്രിസ്ത്യാനികളുടെ ഒരു യോഗം ഇതിനെക്കുറിച്ചാലോചിക്കുന്നതിനായി അങ്കമാലിയിൽ കൂടുന്നതിനായി തീരുമാനിച്ചു. (വത്ത. പേജ് 37.) അങ്ങനെ കുറി അയച്ച് ഒരു മഹാസമ്മേളനം അങ്കമാലിയിൽ ചേന്നു. കുറവിലങ്ങാട്ട് ഇടവക പനങ്കുഴയ്ക്കൽ കുര്യേപ്പുകത്തനാരായിരുന്നു അദ്ധ്യക്ഷൻ. മലങ്കരപ്പള്ളിക്കാരുടെ ഈ യോഗത്തിൽ ഇടവകയോഗപ്രതിനിധികളും കത്തനാരന്മാരും ചേന്നിരുന്നു. (വത്ത. പേജ് 38-41.) ഈ യോഗം പല ദിവസത്തേയ്ക്കു നീണ്ടുനിന്നു. ഇടപ്പള്ളിപ്പള്ളിവികാരി ചാക്കോക്കത്തനാരെ പാതിരിമാർ മർദ്ദിച്ച് പട്ടിണിക്കിട്ടു് കൊല്ലുകയും ഇടപ്പള്ളിപ്പള്ളി അകാരണമായി അടച്ചിടുകയും ചെയ്യതിനെക്കുറിച്ച് യോഗത്തിൽ സങ്കടം പറയാൻ ഇതിനിടെ ഇടപ്പള്ളിപള്ളിപ്രതിനിധികളും എത്തിച്ചേർന്നു (വത്ത. പേജ് 46 ).

അങ്കമാലിയോഗത്തിൽ വിദൂരസ്ഥലങ്ങളിൽനിന്നുപോലും കത്തനാരന്മാരും യോഗക്കാരും എത്തിച്ചേർന്നിരുന്നു. സമുദായാഭിമാനം ആളിക്കത്തിയ മലങ്കര നസ്രാണികളുടെ യോഗം ആലങ്ങാട്ടിനടുത്തുള്ള അങ്കമാലിയിൽ നടന്നിട്ടും അന്ന് ആലങ്ങാട്ട് മല്പാനായിരുന്ന കരിയാററി ജോസഫ് കത്തനാർ അങ്ങോട്ട് തിരിഞ്ഞുനോക്കുകപോലും ചെയ്തില്ല. ഈ യോഗത്തിൽ പാറേമ്മാക്കൽ തോമ്മാക്കത്തനാർ പങ്കെടുത്തിരുന്നു. കേരളക്രൈസ്തവരെ സാരമായി ബാധിക്കുന്ന പ്രശ്നങ്ങളെ ചച്ച് ചെയ്യുന്ന ഈ യോഗത്തിന് നേതൃത്വം കൊടുക്കാനോ അവക്ക് തൻെറ സേവനം നല്കാനോ സന്നദ്ധനാകാതെ ആ റോമാപണ്ഡിതൻ

സെമിനാരിയിൽ കഴിഞ്ഞുകൂടുകയായിരുന്നു. മലങ്കരയിലെ ക്രിസ്ത്യാനികളും പാതിരിമാരും തമ്മിലുള്ള തർക്കത്തിൽ, പാതിരിമാരുടെ ഭാഷയറിയാവുന്ന ഒരാളെ വ്യവസ്ഥകളെഴുതാൻ ആവശ്യമായിരുന്നതിനാൽ മാത്രമാണു് കരിയാറ്റിയെ പ്രത്യേകം ക്ഷണിച്ചതു്. മലങ്കര നസ്രാണികളുടെ ധർമ്മരോഷത്തിൽ കരിയാറ്റി പങ്കാളിയേ ആയിരുന്നില്ല.

വരാപ്പുഴ പാതിരിമാർ വളരെ തന്ത്രജ്ഞന്മാരായിരുന്നു. മലങ്കരയോഗം കലക്കാൻ അവർ ഒളിഞ്ഞും തെളിഞ്ഞും തന്ത്രങ്ങൾ ആവിഷ്കരിച്ചിരുന്നു. ജാതിക്കു് ശരിയായ തലവനില്ലാത്തതുമൂലം ഉണ്ടായ കുറവുകളായിരുന്നു മലങ്കരക്കാർ അനുഭവിച്ചുപോന്നതെന്നു് വർത്തമാനപ്പുസ്തകത്തിൽ പറയുന്നുണ്ടു് (പേജ് 40). അപ്പോൾ ആലങ്ങാട്ടുനിന്നും കരിയാറ്റിയെ വരുത്തിയതു് മലങ്കരക്കാർക്കു് അദ്ദേഹം നേതൃത്വം കൊടുക്കും എന്ന പ്രതീക്ഷയിലായിരുന്നു. പക്ഷേ യോഗത്തിൽ വന്ന അദ്ദേഹം മലങ്കരക്കാർക്കുവേണ്ടി ഒരക്ഷരം പാതിരിമാരോടു പറയാൻ തയ്യാറായില്ല. മാത്രമല്ല യോഗക്കാർക്കു് ഉപദേശം പോലും നൽകാൻ തയ്യാറാകാതെ സ്വാർത്ഥചിന്തയോടെ മൗനം പാലിക്കുകയാണു് ചെയ്തതു്. വർത്തമാനപ്പുസ്തകം പറയുന്നു: ''ഇങ്ങനെയൊരു തീരുമാനത്തോടുകൂടി യോഗം പിരിയേണ്ടിവരുന്നതും സമുദായത്തിനു് ഈ യോഗംകൊണ്ടു് കാര്യമായ ഫലമോ മേന്മയോ ലഭിക്കാതെപോകുന്നതും കണ്ടു കരിയാറ്റിൽ മല്പാനു് വളരെ ദുഃഖം തോന്നി. എങ്കിലും, താൻ അപ്പോൾ പാതിരിമാരുടെ കീഴിൽ പ്രവർത്തിക്കുന്നവനാണെന്നും, തനിക്കു ശത്രുക്കൾ ധാരാളമുണ്ടെന്നും, കാര്യങ്ങൾ തന്റെ പിടിയിൽ ഒതുങ്ങാത്ത ദിക്കിലെത്തിയിരിക്കുന്നുവെന്നുമുള്ള യാഥാർത്ഥ്യബോധത്തോടുകൂടി അദ്ദേഹം മൗനം അവലംബിക്കുകയും എല്ലാം യോഗത്തിന്റെ തീരുമാനത്തിനു വിട്ടുകൊടുക്കുകയും ചെയ്തു'' (പേജ് 51-52).

അങ്കമാലിയോഗത്തിൽ മല്പാന്റെ ''മൗനം'' അദ്ദേഹത്തിന്റെ സ്വഭാവത്തിലേക്കുള്ള ചൂണ്ടുപലകയാണു്. മല്പാൻ ബുദ്ധിമാനാണു്; പാവം നസ്രാണികൾ യഥാർത്ഥത്തിൽ ഒരു നേതാവില്ലാതെ ക്ലേശിക്കയാണു്. കരിയാറ്റിയുടെ ബുദ്ധിശക്തിയും അറിവും നേതൃത്വവും സമുദായത്തോടു് സ്നേഹമുണ്ടായിരുന്നെങ്കിൽ നിർലോഭം നൽകേണ്ട അവസരമായിരുന്നു അതു്. പക്ഷേ അദ്ദേഹം മൗനം അവലംബിക്കുകയാണു ചെയ്തതു്. കാരണം അദ്ദേഹം പാതിരിമാരുടെ കീഴിൽ ശമ്പളക്കാരനായിരുന്നു. അദ്ദേഹത്തെ ഈ ചരിത്രസന്ധിയിൽ ഉടനീളം നയിച്ച അദ്ദേഹത്തിന്റെ യഥാർത്ഥ സ്വഭാവം ഇവിടെ അനാവൃതമാകുകയാണു് – ഭീരുത്വവും സ്വാർത്ഥചിന്തയും. ചരിത്രത്തെ തിരുത്തിക്കുറിച്ച മഹാന്മാർ ഒരിക്കലും ഭീരുക്കളോ സ്വാർത്ഥന്മാരോ ആയിരുന്നില്ല. തന്റെ സമുദായത്തിന്റെ കാര്യങ്ങൾ വ്യക്തമായി പാതിരിമാരോടു് പറയാൻ കഴിവുള്ള ആൾ കരിയാറ്റിയായിരുന്നു. പക്ഷേ, തന്റെ ശമ്പളം നഷ്ടപ്പെട്ടേക്കുമോ എന്ന സ്വാർത്ഥചിന്ത അദ്ദേഹത്തെ ഭീരുവാക്കി. അദ്ദേഹം പൂർണ്ണമായും മൗനം പാലിച്ചു. അദ്ദേഹം തന്ത്രത്തിൽ പാതിരിമാരെ പ്രീണിപ്പിക്കുവാൻ പരിശ്രമിക്കയായിരുന്നിരിക്കണം.

അങ്കമാലിയോഗത്തിൽ കേരളത്തിലെ വിവിധ പള്ളികളിൽനിന്നു് കത്തനാരന്മാരും ഇടവകയോഗക്കാരും വന്നിരുന്നു. എന്നാൽ അവരാരും തങ്ങളുടെ ഭാവിയെക്കുറിച്ചു് ഭയന്നില്ല; പാതിരിമാരെ ഭയന്നില്ല; ആരും തങ്ങളുടെ ത്യാഗത്തിനു പ്രതിഫലവും പറ്റിയില്ല. എന്നാൽ, കരിയാറ്റിയുടെ മാത്രം വികല പുരോഹിതസഹജമായ സാമ്പത്തികാഗ്രഹം ഇവിടെ തെളിഞ്ഞു കാണാം. അങ്കമാലിയോഗത്തിൽ സംബന്ധിച്ചതിനു് അദ്ദേഹം പ്രതിഫലം പറ്റി. ''ഇങ്ങനെ കാര്യം തീർന്നശേഷം അവിടെയുണ്ടായിരുന്ന പള്ളിക്കാർ കഴിവുപോലെ ഓഹരിയെടുത്തു് കരിയാറ്റിൽ മല്പാനു് ഒരു പണക്കിഴി നല്കി. അദ്ദേഹം തങ്ങളുടെ ജാതിക്കാരനാണെന്നും മലങ്കര ഇടവകയുടെ ആദ്ധ്യാത്മികോപദേ



ഷ്ടാവാണെന്നും റോമിൽനിന്നു് അദ്ദേഹത്തിനു ലഭിച്ചുകൊണ്ടിരിക്കുന്ന പ്രതിമാസവേതനത്തിനു പാതിരിമാർ വിഘ്നം വരുത്തിയാൽ മറ്റു് ഉപജീവനമാർഗ്ഗമൊന്നുമില്ലെന്നുമുള്ള വസ്തുതകൾ പരിഗണിച്ചാണു് ഈ കിഴി നൽകിയതു്'' (വർത്ത. പേജ് 52).

കരിയാറ്റിയുടെ സ്വഭാവം വളരെ വ്യക്തമാക്കുന്ന ഒരു സംഭവമാണു് ഇതു്. അദ്ദേഹത്തെ ആലങ്ങാട്ടു വിളിച്ചു വരുത്തിയതിൽ തനിക്കു് സാമ്പത്തികനഷ്ടം ഉണ്ടായേക്കാമെന്നു് അദ്ദേഹം യോഗക്കാരെ അറിയിച്ചതിന്റെ ഫലമായിരിക്കണമല്ലോ ഈ പണക്കിഴി ദാനം. മാത്രവുമല്ല, പാതിരിമാർ അദ്ദേഹത്തിന്റെ ശമ്പളം തടഞ്ഞിട്ടില്ല; തടയാനുള്ള ഒന്നും അദ്ദേഹം അങ്കമാലിയിൽ ചെയ്തുമില്ല. ബുദ്ധിമാന്മാരായ പാതിരിമാരുടെ തന്ത്രത്തിന്റെ ചുറ്റൊഴുക്കിൽ മലങ്കര നസ്രാണികൾ നട്ടം തിരിഞ്ഞപ്പോൾ ഒരു കാഴ്ചക്കാരനെപ്പോലെ നോക്കിനിൽക്കുകമാത്രമാണു് കരിയാറ്റി ചെയ്തതു്. എന്നിട്ടും തനിക്കു് പാതിരിമാരിൽനിന്നും അപകടം സംഭവിച്ചേക്കുമെന്നു പറഞ്ഞു് മുൻകൂർ പണം യോഗക്കാരോടു് മേടിച്ച കരിയാറ്റിയുടെ ദ്രവ്യാഗ്രഹം എത്രമാത്രമെന്നു് ചിന്തനീയമാണു്.

കരിയാറ്റിൽ മല്പാൻ അങ്കമാലിയിൽ ഒരു വെറും കാഴ്ചക്കാരൻമാത്രമായിരുന്നു. പാതിരിമാർ മലങ്കരക്കാരെ തന്ത്രത്തിൽ മുട്ടിൽ നിറുത്തി അപമാനിച്ചപ്പോൾ കരിയാറ്റി എന്തു ചെയ്യുകയായിരുന്നു എന്നുനോക്കാം. ''കരിയാറ്റിൽ മല്പാൻ ഇതിലൊന്നിലും സംബന്ധിക്കാതെ തന്റെ മുറിയിൽ മൗനമായി അടങ്ങിയിരുന്നതേ ഉള്ളു'' (പേജ് 55). സുറിയാനിക്കാർക്കു് വന്നു ചേരുന്ന അപമാനത്തെക്കുറിച്ചു് അവരോടു് ഒരു സൂചനപോലും നൽകാതെ അവരെ പാതിരിമാർക്കു് എറിഞ്ഞു കൊടുത്തു മുറിയിൽ മൗനമായി അടങ്ങിയിരുന്ന മല്പാന്റെ ദേശസ്നേഹത്തെപ്പറ്റി എന്തു പറയുന്നു? മാത്രമല്ല യോഗക്കാരുടെ പണക്കിഴിയും വാങ്ങിയശേഷമാണു് നസ്രാണികളെ പാതിരിമാർ പരസ്യമായി അപമാനിക്കുന്നതും നോക്കി മുറിയിൽ കതകടച്ചിട്ടു് മൗനമായി ഇരുന്നതു്.

## ജാതിക്കു തലവന്റെ പ്രത്യേകത

അങ്കമാലിയോഗത്തിന്റെ പരാജയത്തിനു കാരണം പോർട്ടുഗീസുകാരുടെ ആഗമനത്തിനു മുൻപെന്നപോലെ ജാതിക്കു തലവൻ ഇല്ലാതിരുന്നതാണു്. പോർട്ടുഗീസുകാരും തുടർന്നു റോമിൽനിന്നയച്ച കർമ്മലീത്താക്കാരും കേരളത്തിലെ ക്രിസ്ത്യാനികൾക്കു് ജാതിക്കു തലവൻ ഉണ്ടാകാതിരിക്കാൻ തന്ത്രപൂർവ്വം പരിശ്രമിച്ചു വന്നു. കേരളത്തിലെ ക്രിസ്ത്യാനികൾ പരമ്പരാഗതമായി ജാതിക്കു തലവന്റെ നേതൃത്വത്തിലായിരുന്നു സംഘടിച്ചുനിന്നതു്. ക്രൈസ്തവ സമുദായത്തെ പൊതുവായി സ്പർശിക്കുന്ന കാര്യത്തെക്കുറിച്ചു് പള്ളിക്കാരെല്ലാം ചേർന്നു് തീരുമാനമെടുക്കുകയായിരുന്നു പതിവു് (വർത്ത. പേജ് 37). അങ്ങനെ ഒത്തുചേർന്നു് ഒരു നേതാവിനെ തെരഞ്ഞെടുക്കേണ്ടതിന്റെ ആവശ്യത്തെക്കുറിച്ചു് പാറേമ്മാക്കൽ വളരെ വ്യക്തമായും പറയുന്നു: ''ഇങ്ങനെയുള്ള ലക്കില്ലായ്മയുടെയും ഭിന്നിപ്പിന്റെയും കാരണമെന്തെന്നു സൂക്ഷ്മമായി ആലോചിച്ചാൽ 'ജാതിക്കു തലവൻ' ഇല്ലാഞ്ഞിട്ടാണെന്നു മാത്രമേ പറയാൻ കഴിയൂ. പണ്ടത്തെ സമുദായം തന്നെയാണു് ഇന്നുമുള്ളതു്. പണ്ടത്തെ ആളുകളുടെ മക്കൾ തന്നെയാണതിലെ അംഗങ്ങൾ. എന്നിട്ടും അന്നത്തെ അവസ്ഥയും ഇന്നത്തെ അവസ്ഥയും തമ്മിൽ എന്തു വ്യത്യാസം! അന്നു് ജാതിക്കൊരു തലവനുണ്ടായിരുന്നു; ഇന്നു തലവനില്ല. ഇതല്ലാതെ ഈ വ്യത്യാസത്തിനു മറ്റൊരു കാരണവും ഇതിലുപരിയായി ഞാൻ കാണുന്നില്ല. അപ്പോൾ ഈ പോരായ്മകൊണ്ടു് എത്ര അധഃപതനവും നിലയില്ലായ്മയും നമ്മുടെ സമുദായത്തിനു് ഉണ്ടായി എന്നു ബുദ്ധിയുള്ളവർക്കൊക്കെ ആലോചിച്ചാൽ മനസ്സിലാകും. പണ്ടു് നമ്മുടെ സമുദായത്തിനു തലവനുണ്ടായിരുന്ന കാലത്തു കേരളത്തി

ലേക്കുവന്ന ഒരു സുറിയാനി മെത്രാനെ കൊച്ചിയിൽവച്ച് കടലിൽ കെട്ടിത്താഴ്ത്തി എന്ന വാർത്ത കേട്ടയുടനെ മലങ്കരയിലെ പള്ളിക്കാരെല്ലാം ഒററക്കെട്ടായി കൊച്ചിയിലുള്ള മട്ടാഞ്ചേരിപള്ളിയിൽ തടിച്ചുകൂടി മേലിലൊരിക്കലും തങ്ങൾ പൗലീസ്സരെ സ്വീകരിക്കയോ അംഗീകരിക്കയോ ചെയ്കയില്ലെന്നു ശപഥം ചെയ്യുകയുണ്ടായി. എന്നാൽ സമുദായത്തിനു തലവനില്ലാതിരുന്ന കാലത്തു് കർമ്മലീത്തക്കാരനായ ഇന്നസെൻറ് പാതിരി സുറിയാനിക്കാരനായ മാർ ശെമയോൻ മെത്രാനെ ആലങ്ങാട്ടു പള്ളിയിൽകൊണ്ടുവന്ന് അദ്ദേഹത്തെക്കൊണ്ട് നമ്മുടെ ജനങ്ങളുടെയും പട്ടക്കാരുടെയും കൺമുന്നിൽവെച്ച് മാർ ആഞ്ചലോസ് എന്ന മെത്രാനു പട്ടം കൊടുപ്പിച്ചശേഷം മടക്കിക്കൊണ്ടുപോയി. മാർ ശെമയോൻ മെത്രാനോടു നമ്മുടെ പട്ടക്കാർക്ക് ഒരു വാക്കുപോലും പറയാൻ അനുവാദം നല്കാതെ അദ്ധരാത്രിയിൽ ഒരു കള്ളനെ കൊണ്ടുപോകുന്നതുപോലെ ദേഹോപദ്രവമേല്പിച്ചാണ് അദ്ദേഹത്തെ ആലങ്ങാട്ടു പള്ളിയിൽനിന്ന് ഇറക്കിക്കൊണ്ടുപോയതു്. അതിനെതിരായി ഒരാളുപോലും സ്വരമുയർത്തിയില്ല. നമുക്കു തലവനുണ്ടായിരുന്ന കാലത്തു് നമ്മുടെ പള്ളിയോടോ, പട്ടക്കാരനോടോ, അൽമായനോടോ ആരെങ്കിലും ഒരു ധിക്കാരം പ്രവർത്തിച്ചാൽ അതിനു സമാധാനം ചോദിക്കാതെയിരുന്നിട്ടില്ല. എന്നാൽ, തലവനില്ലാത്ത കാലത്തു് നമ്മുടെ പള്ളിയോടും പട്ടക്കാരോടും വലിയ ഉപദ്രവങ്ങൾ ചെയ്യുക മാത്രമല്ല, അവരിൽ ചിലരെ കുററമെന്തെന്നു വെളിപ്പെടുത്താതെ വടുകരെക്കൊണ്ടു തല്ലിക്കയും കൊല്ലിക്കയുംകൂടി ചെയ്തിട്ടും അതിനു സമാധാനം ചോദിക്കാൻ കഴിയാതെപോയി. ഇതെല്ലാം ആലോചിക്കുമ്പോൾ ഈ കാര്യത്തിൻെറ പരമാർത്ഥസ്ഥിതി ഗ്രഹിക്കാൻ വിഷമമില്ലല്ലോ.

എന്നാൽ ഒരു സമുദായത്തിൻെറ തലവൻ ആ സമുദായത്തിൽനിന്നുതന്നെ ഉണ്ടാകുന്നപക്ഷം സമുദായത്തിനു കരുത്തും ശ്രേയസ്സും ഉണ്ടാകുമെന്ന സത്യം നമുക്കു മാത്രമല്ല, സമസ്തജനവിഭാഗത്തിനും ബോദ്ധ്യമുള്ളതാണ്'' (വർത്തമാനപ്പുസ്തകം– പേജ് 40-41).

പോർട്ടുഗീസുകാരുടെ ആഗമനത്തിനു മുൻപ് കേരളസഭയിൽ, ആദിമസഭയിലെന്നപോലെ ദ്വിഭരണം നിലവിൽനിന്നിരുന്നു. പേർഷ്യൻ മെത്രാന്മാർ മലങ്കരസഭയുടെ ക്ഷണം അനുസരിച്ച് മലങ്കരയിൽ വരുകയും കൂദാശസ്സുടുത്ത കർമ്മങ്ങൾ നടത്തിക്കൊടുക്കയും ചെയ്തിരുന്നു. പള്ളിക്കൂദാശ ചെയ്യുക, മാമ്മോദീസാ നൽകുക, പട്ടം കൊടുക്കുക മുതലായ കർമ്മങ്ങളായിരുന്നു മെത്രാൻ നടത്തിയിരുന്നതു്. എന്നാൽ ഇതിന് മലങ്കരപ്പള്ളിക്കാർ ജാതിക്കു തലവനിലൂടെ ക്ഷണക്കത്തയച്ചെങ്കിൽ മാത്രമേ പേർഷ്യൻ മെത്രാന്മാർക്ക് മലങ്കര എത്താൻ അവകാശമുണ്ടായിരുന്നുള്ളു. (പേർഷ്യൻ മെത്രാന്മാർക്കു് നാമമാത്രമായ ഈ അധികാരം കേരള ക്രൈസ്തവരുടെമേൽ ഉണ്ടായതുതന്നെ ക്നായിത്തൊമ്മൻെറ വരവോടെയായിരിക്കണം.) അതികേന്ദ്രീകൃതമായ റോമൻ സഭാഭരണ ചട്ടക്കൂടിൻെറ വക്താക്കളായാണ് പോർട്ടുഗീസുകാർ ഇവിടെ എത്തിയതു്. അവരുടെ കോളോണിയൽ ലക്ഷ്യം നേടിയെടുക്കുന്നതിന് ദ്വിമുഖസമരം ചെയ്യേണ്ടിയിരുന്നു. 1. പേർഷ്യൻ മെത്രാന്മാർ കേരളത്തിൽ വരുന്നതിൽനിന്നും അവരെ തടയുക. 2. മലങ്കരസഭയുടെ നേതാവായ ജാതിക്കു കർത്തവ്യൻെറ പ്രാബല്യം കുറയ്ക്കുക.

പോർട്ടുഗീസുകാർ അറേബ്യൻ കടലിൽ സ്ഥാപിച്ച ആധിപത്യംമൂലം, പോർട്ടുഗീസുകാരുടെ അനുവാദം കൂടാതെ, പേർഷ്യയിൽനിന്നും മെത്രാന്മാർക്കു് കേരളത്തിൽ വന്നെത്താൽ കഴിയുമായിരുന്നില്ല; അഥവാ കഴിഞ്ഞാൽതന്നെ ഇന്ത്യൻ നാട്ടുരാജാക്കന്മാരുടെമേൽ പോർട്ടുഗീസുകാർക്കുണ്ടായിരുന്ന സ്വാധീനംമൂലം അവർക്കു് പരമ്പരാഗതമായ സേവനം അനുഷ്ഠിക്കാൻ കഴിഞ്ഞില്ല. കേരളത്തിലെ അവസാനത്തെ പേർഷ്യൻ മെത്രാനായിരുന്ന മാർ അബ്രാഹത്തിനുണ്ടായ അനുഭവങ്ങൾ ഇവിടെ സ്മരണീയമാണ്.



അങ്ങനെ ശക്തിപ്രയോഗിച്ച് പേർഷ്യൻ മെത്രാന്മാരെ ഒഴിവാക്കാൻ പോർട്ടുഗീസുകാർക്കു കഴിഞ്ഞു.

അടുത്തപടി ജാതിക്കു തലവനായ അർക്കദിയാക്കോൻെറ നേതൃത്വത്തെ തകർക്കുക എന്നതായിരുന്നു പോർട്ടുഗീസുലക്ഷ്യം. പേർഷ്യൻ മെത്രാന്മാരെ തടയാൻ പോർട്ടുഗീസുകാർക്ക് കപ്പൽപടയുണ്ടായിരുന്നു. അർക്കദിയാക്കോനെ തകർക്കാൻ പോർട്ടുഗീസുതൂണീരത്തിൽ പട്ടാളവും തന്ത്രവുമുണ്ടായിരുന്നു.

1653 ലെ കൂനൻകുരിശു സത്യത്തിലേക്കു് മലങ്കര ക്രൈസ്തവരെ നയിച്ചതിൻെറ കാരണങ്ങളെക്കുറിച്ച് ഫാ. ബർണാർഡ് ഇങ്ങനെ പറയുന്നു:

''സുറിയാനിക്കാരുടെയിടയിൽ ഉണ്ടായ സമാധാനഭംഗത്തിന്നും ക്ഷോഭങ്ങൾക്കും പ്രധാനമായി നാലു കാരണങ്ങളാണുള്ളതു്. സുറിയാനി മെത്രാന്മാരുടെ ഭരണാധികാരം പോർട്ടുഗീസുകാർ നീക്കിക്കളഞ്ഞതാണ് അവയിൽ ഒന്നാമത്തേതു്. മലയാളത്തിലെ കൽദായ സുറിയാനി ക്രിസ്ത്യാനികൾ ക്രിസ്തുമതത്തിൻെറ ആരംഭഘട്ടം തുടങ്ങിത്തന്നെ കൽദായ സുറിയാനി മെത്രാന്മാരാൽ ഭരിക്കപ്പെട്ടു പോന്നു. അതിനാൽ സുറിയാനിക്കാർ മാർ അബ്രാഹത്തിൻെറ മരണാനന്തരം തങ്ങളെ സുറിയാനിക്കാരായ മെത്രാന്മാർ ഭരിക്കണമെന്ന് ന്യായപൂർവ്വം അപേക്ഷിച്ചു; എങ്കിലും പോർട്ടുഗീസുകാർ അതിനെ തിരസ്കരിച്ചു കളയുകയാണു ചെയ്തതു്. ക്ഷോഭത്തിൻെറ പ്രഥമവും പ്രധാനവുമായ കാരണം ഇതാണ്. അസ്സാത്ത കാലം തുടങ്ങി, ഇന്ത്യയിൽ മെത്രാപ്പോലീത്തായെ സംബന്ധിക്കുന്ന സമസ്താവകാശങ്ങളോടുംകൂടിയിരുന്ന അവരുടെ ഉൽകൃഷ്ട മെത്രാസന ഇടവകയെ ഒരു വെറും മെത്രാസനം മാത്രമായി തരം താഴ്ത്തുന്നതിന് പോർട്ടുഗീസുകാർ കാരണകർത്താക്കന്മാരായി എന്നുള്ളതാണ് ക്ഷോഭത്തിൻെറ രണ്ടാമത്തെ കാരണം. പൂർവ്വ കൽദായ ക്രമങ്ങളെ ചുവടേ ബഹിഷ്ക്കരിച്ച് തൽസ്ഥാനത്തു ലത്തീൻക്രമങ്ങളെ പ്രതിഷ്ഠാപിക്കുന്നതിന് പോർട്ടുഗീസുകാർ പരിശ്രമിച്ചതു് ക്ഷോഭത്തിൻെറ മൂന്നാമത്തെ കാരണമായിത്തീർന്നു. നാലാമത്തെ കാരണം അർക്കദിയാക്കോന്മാരുടെ നിയമനം നിറുത്തൽ ചെയ്യുന്നതിനും അവരുടെ അധികാരം കുറയ്ക്കുന്നതിനും പോർട്ടുഗീസ് അധികൃതന്മാർ ചെയ്ത ശ്രമങ്ങൾതന്നെ.''
[മാർത്തോമ്മാ ക്രിസ്ത്യാനികൾ - പേജ് 59]

പോർട്ടുഗീസുകാർ ലക്ഷ്യമാക്കിയതു് കേവലം പേർഷ്യൻ മെത്രാന്മാരുടെ സ്ഥാനത്തു് തങ്ങളെ അവരോധിക്കുക എന്നതായിരുന്നില്ല. പ്രത്യുത, അർക്കദിയാക്കോൻെറ സമുദായ നേതൃത്വസ്ഥാനവും പേർഷ്യൻ മെത്രാന്മാർക്കുണ്ടായിരുന്ന ആദ്ധ്യാത്മിക പരിപാലനാധികാരവും സംയോജിപ്പിച്ച് റോമൻ സഭാ സമ്പ്രദായമനുസരിച്ചുള്ള രാജകീയ മെത്രാൻപദവി മലങ്കരയിലെ ക്രിസ്ത്യാനികളുടെ മേൽ അടിച്ചേൽപ്പിക്കുക എന്നതായിരുന്നു പോർട്ടുഗീസുകാരുടെ ലക്ഷ്യം.

ഉദയംപേരൂർ സൂനഹദോസു മുതൽ (1599) കൂനൽകുരിശുവരെ (1653) പോർട്ടുഗീസ്-മലങ്കര സമരത്തിൻെറ അടിസ്ഥാന കാരണവും ഇതായിരുന്നു. മലങ്കരക്കാർ പേർഷ്യൻ മെത്രാനുവേണ്ടി ആഗ്രഹിച്ചതു് പേർഷ്യൻ മെത്രാന്മാരോടുള്ള മലങ്കരക്കാരുടെ പ്രത്യേക താല്പര്യം മൂലമായിരുന്നില്ല; പ്രത്യുത പേർഷ്യൻ മെത്രാന്മാർ ഒരിക്കലും പള്ളിക്കാരുടെയും ജാതിക്കു തലവനായ അർക്കദിയാക്കോൻെറയും സ്വാതന്ത്ര്യത്തിൽ കൈവയ്ക്കാതെ മലങ്കരയിൽ വികസിച്ചു വന്ന സഭാഭരണരീതിയെ അഭംഗുരം പാലിക്കാൻ അനുവദിച്ചതുകൊണ്ടാണ്. പേർഷ്യൻ മെത്രാന്മാർ മലങ്കര സഭയുടെ ആഭ്യന്തര കാര്യങ്ങളിൽ ഒരിക്കലും ഇടപെട്ടിരുന്നില്ല. അവർ ജാതിക്കു തലവൻെറ നിർദ്ദേശങ്ങളെ അനുസരിച്ചുപോന്നു. എന്നാൽ പോർട്ടുഗീസു മെത്രാന്മാരാകട്ടെ, ജാതിക്കുതലവനെ അവഗണിച്ചുകൊണ്ട് സഭയിൽ രാജകീയ ഭരണം നടത്താൻതന്നെ തീരുമാനിച്ചു.

കൂനൻകുരിശിൽവച്ച് മലങ്കര ക്രിസ്ത്യാനികൾ നിരാകരിച്ചത് കേവലം പോർട്ടുഗീസ് മെത്രാന്മാരെയായിരുന്നില്ല. പ്രത്യുത, റോമൻ രാജകീയ മെത്രാൻപദവിയെയായിരുന്നു. രാജകീയ മെത്രാൻപദവിയുടെ ആവിഷ്ക്കാരകരും നിവ്വാഹകരും പോർട്ടുഗീസുകാരാകയാൽ പൗലീസ്സരെ തങ്ങൾ സ്വീകരിക്കുകയില്ലെന്നായിരുന്നു സത്യപ്രതിജ്ഞ (കൂനൻകുരിശിൽ തുടർന്നുള്ള സംഭവങ്ങളും വിശദമായ മറ്റൊരു പഠനത്തിനു വിഷയമാകയാൽ ഇവിടെ വിവരിക്കുന്നില്ല.)

## അങ്കമാലിയിൽ കത്തിനിന്ന പ്രശ്നം

പോർട്ടുഗീസ് രാജകീയ മെത്രാൻപദവിയെ കൂനൻകുരിശിൽവച്ചു നിരാകരിച്ചെങ്കിലും പറമ്പിൽ ചാണ്ടിക്കത്തനാരെ റോം മെത്രാനായി വാഴിച്ചപ്പോൾ, അദ്ദേഹത്തോടൊപ്പം നിന്നവരുടെ അനന്തരഗാമികളായിരുന്നു അങ്കമാലിയിൽ സമ്മേളിച്ചത്. മെത്രാനും പാതിരിമാരുടെ ചെയ്തികളും ജാതിയുടെ പ്രശ്നവുമായിരുന്നു ചർച്ചാവിഷയം. ജാതിക്ക് ഒരു തലവനില്ലാത്തതുകൊണ്ടായിരുന്നു എല്ലാ അപകടങ്ങളുമെന്ന് തോമ്മാക്കത്തനാർ പറയുന്നുമുണ്ട്. മറ്റു പലരും ആ അഭിപ്രായക്കാരായിരുന്നുതാനും. പാതിരിമാരോട് സംസാരിക്കാനും എതിർത്തു നിൽക്കാനും സമുദായത്തിന്റെ അവകാശങ്ങൾ ചോദിച്ചുവാങ്ങാനും കഴിവുള്ള ഒരാളെയായിരുന്നു സമുദായം അന്വേഷിച്ചത്. പാതിരിമാരെ നന്നായി അറിയാവുന്ന, പാതിരിമാരുടെ ഭാഷ സംസാരിക്കുന്ന, പാതിരിമാരുടെ നാട്ടിൽ പഠിച്ച ഒരു വൈദികനെ തങ്ങളുടെ നേതാവാക്കുന്നത് കാര്യസാദ്ധ്യത്തിനുതകും എന്ന് യോഗക്കാർ വിശ്വസിച്ചു. ആ കർമ്മത്തിൽ മല്പാന് എന്തെങ്കിലും സാമ്പത്തിക നഷ്ടം പാതിരിമാർ സൃഷ്ടിക്കുന്ന പക്ഷം തങ്ങൾ അതു പരിഹരിച്ചുകൊള്ളാം എന്നതിനുറപ്പായിട്ടാണ് കരിയാറ്റിക്ക് പണക്കിഴി നല്കിയതും. സമുദായത്തിന് നഷ്ടപ്പെട്ട ജാതിക്കു തലവൻ സ്ഥാനം പുന:സ്ഥാപിക്കുക എന്ന പ്രക്രിയയിൽ മല്പാന്റെ സഹായവും നേതൃത്വവും ഉണ്ടാകും എന്ന് യോഗം വിശ്വസിച്ചു.

മലങ്കര ക്രിസ്ത്യാനിയുടെ ഭാവിഭാഗധേയങ്ങൾ അവർ വിശ്വസിച്ച് കരിയാറ്റിയെ ഏൽപ്പിച്ചു. പക്ഷേ കരിയാറ്റി ആ ജനതയെ തികച്ചും വഞ്ചിക്കയാണു ചെയ്തത്.

അർക്കദിയാക്കോനെ സ്ഥാപിച്ചു കിട്ടുന്നതിനെക്കുറിച്ചുള്ള ആലോചന പിന്നീട് കരിയാറ്റിയുടെ ആസ്ഥാനമായ ആലങ്ങാട്ടുവച്ചാണ് നടന്നത്. പക്ഷേ ഇക്കാര്യത്തിൽ കരിയാറ്റി ചെറുവിരൽപോലും അനക്കിയതായി വർത്തമാനപ്പുസ്തകത്തിലില്ല. അദ്ദേഹം മലങ്കര യോഗത്തിന് വിശ്വസ്തനായിരുന്നു. എന്നാൽ തങ്ങളുടെ ജാതിയുടെ പ്രശ്നം പരിഹരിക്കുന്നതിന് മലങ്കര ക്രിസ്ത്യാനികളുടെ പൂർവ്വ പാരമ്പര്യം അനുസരിച്ച് അർക്കദിയാക്കോനെ നിയമിക്കുന്ന പ്രശ്നം വന്നപ്പോൾ കരിയാറ്റി പൂർണ്ണ നിശ്ശബ്ദനായിരുന്നു. ഈ നിശ്ശബ്ദത മനപ്പൂർവ്വമായിരുന്നു എന്നും കരിയാറ്റി സ്വന്തം ലക്ഷ്യങ്ങൾ നേടുന്നതിന് ശക്തമായി കരുനീക്കാൻ കഴിവുള്ളവനാണെന്നും പിന്നീട് തെളിയിക്കുന്നുണ്ട്.

## ഫ്രാൻസിസ്ലോസ് സാലെസ് മെത്രാൻ

മലങ്കരയിലെ പള്ളിക്കാർ പാശ്ചാത്യ പാതിരിമാരുടെ അതിക്രമങ്ങളെ ശക്തമായി എതിർക്കുകയും ആ എതിർപ്പിന് ആക്കം കൂട്ടുന്നതിനായി സമുദായത്തിന്റെ തലവനായി ജാതിക്കു തലവനെ നിശ്ചയിക്കണമെന്ന് ആഗ്രഹിക്കയും ചെയ്തു. പാശ്ചാത്യ സഭാസമ്പ്രദായമനുസരിച്ചുള്ള രാജകീയ മെത്രാന്മാരാണ് കേരള സഭയിൽ പരമ്പരാഗതമായി നിലനിന്ന ഇടവകകളുടെ അധികാരത്തിന്റെമേൽ കയ്യേറ്റം നടത്തിയത്. ഇടപ്പള്ളിൽ ചാക്കോക്കത്തനാരെ



ബലമായി പിടിച്ച് പട്ടിണിക്കിട്ടു കൊന്നതും പള്ളിയോഗക്കാരുടെ സമ്മതമില്ലാതെ മെത്രാൻ പള്ളി അടച്ചിട്ടതും അങ്കമാലി യോഗത്തിൽ ചർച്ചയ്ക്കു വന്നതായിരുന്നല്ലോ? (വർത്ത. പേജ് 46-49). ഈ ദുഷ്കൃത്യങ്ങൾക്കെല്ലാം നടുനായകത്വം വഹിച്ചത് ഫ്രാൻസിസ്ലോസ് സാലെസ് എന്ന ജർമ്മൻ പാതിരിയായിരുന്നു. (പേജ് 48). ഈ അതിക്രൂരനായ പാതിരിയെ ഇതിനിടെ റോമാ, മലങ്കരയുടെ വികാരി അപ്പസ്തോലിക്ക ആയി നിയമിച്ചു. അദ്ദേഹം 1775-ൽ കേരളത്തിലെത്തി.

‘‘ഈ സാലെസ് മെത്രാൻ സാധാരണ പാതിരിയും മലങ്കര ഇടവകയിൽ ഒരു മിഷണറിയുമായിരുന്ന കാലത്തു മറ്റു പാതിരിമാരോട് ഇണങ്ങിപ്പോകാതെ കലഹങ്ങൾ സൃഷ്ടിക്കുകയും മലങ്കര ഇടവകയിൽതന്നെ പരസ്യമായി പല വേണ്ടാതനങ്ങളും കാട്ടിക്കൂട്ടുകയും ചെയ്തതിനാൽ മിഷൻപ്രവർത്തനത്തിന് ചേരാത്തവനെന്നും, മറ്റു പാതിരിമാർക്കുകൂടി പോരായ്മ ഉണ്ടാക്കുന്നവനെന്നും പറഞ്ഞ് യൂറോപ്പിലേക്കുതന്നെ മടക്കിയയയ്ക്കപ്പെട്ട ആളാണ്. എന്നാൽ അദ്ദേഹം എങ്ങനെയോ റോമിൽ ചെന്ന് ജർമനീസ്യയുടെ മെത്രാൻപട്ടമേറ്റ് മലങ്കരയുടെയും കൊച്ചിയുടെയും വികാരി അപ്പസ്തോലിക്കാസ്ഥാനവും നേടി വരാപ്പുഴയിൽവന്ന് അധികാരമേറ്റത് പാതിരിമാർക്കു തീരെ പിടിച്ചില്ല. അവർ അദ്ദേഹത്തിനെതിരായി കരുനീക്കങ്ങൾ തുടങ്ങി. സാലെസ് മെത്രാൻ പണ്ടു വേണ്ടാതനങ്ങൾ കാട്ടിനടന്ന ആളാണെന്നും, വീണ്ടും ഇവിടെ വന്നു വേണ്ടാതനങ്ങൾ ആരംഭിച്ചിട്ടുള്ളതിനാൽ മലങ്കരയുടെ വികാരി അപ്പസ്തോലിക്ക ആകുവാനോ പാതിരിമാരുടെകൂടെ വസിക്കുവാനോ യോഗ്യനല്ലെന്നും പരസ്യമായി പ്രസ്താവിച്ചുകൊണ്ട് മെത്രാനെ വരാപ്പുഴയിൽനിന്നു ഗളഹസ്തം ചെയ്യുവാൻ യോഹന്നാൻ ദെസെന്തമർഗ്ഗരീത്ത എന്ന പാതിരിയുടെ നേതൃത്വത്തിൽ അവർ രംഗത്തിറങ്ങി!’’ (വർത്തമാനപ്പുസ്തകം, പേജ് 62).

ഈ മെത്രാൻ കേരളത്തിലെത്തിയപ്പോൾ സമുദായത്തിന്റെ നേതൃത്വം കരിയാറ്റിയുടെ കയ്യിൽ ഒതുങ്ങിക്കഴിഞ്ഞിരുന്നു. മലങ്കരക്കാർക്കും പാതിരിമാർക്കും ഒരുപോലെ അസ്വീകാര്യനായിരുന്നു സാലെസ് മെത്രാൻ. ഇടപ്പള്ളിയിലെ ചാക്കോക്കത്തനാരുടെ രക്തം പുരണ്ടതായിരുന്നു ഈ മെത്രാന്റെ കരങ്ങൾ. തീർച്ചയായും മലങ്കരയ്ക്ക് ഇതിൽ കൂടുതൽ അനഭിമതനായ ഒരാൾ മെത്രാനായി വരാനുണ്ടായിരുന്നില്ല.

എന്നാൽ കരിയാറ്റി, മലങ്കര ക്രൈസ്തവരെ ഈ അവസരത്തിലും വഞ്ചിക്കയാണു ചെയ്തത്. റോമിൽ പഠിച്ച്, റോമൻ ഭരണസമ്പ്രദായങ്ങൾ നന്നായി അറിയാമായിരുന്ന കരിയാറ്റി, ഈ അതിക്രൂരനായ മെത്രാന്റെ നിയമനം എതിർക്കാതെ അദ്ദേഹത്തെ പിൻതുണയ്ക്കാനാണ് സമുദായത്തെ നിർബന്ധിച്ചത്. പാതിരിമാർ സാലെസിന്റെ നിയമനത്തെ എതിർത്തതിന് അവരുടേതായ കാരണങ്ങളുണ്ടാകാം. എന്നാൽ മലങ്കരക്കാർക്ക് ഒരിക്കലും തങ്ങളുടെ ഭരണാധികാരിയായി അംഗീകരിക്കാൻ നിർവ്വാഹമില്ലാത്ത വ്യക്തിയായിരുന്നു സാലെസ് മെത്രാൻ. മലങ്കരക്കാർക്കുകൂടി സ്വീകാര്യനായ ഒരു മെത്രാനെ മാത്രമേ തങ്ങൾ സ്വീകരിക്കുകയുള്ളു എന്ന് റോമിനെ അറിയിക്കാനുള്ള ഒരവസരമായിരുന്നു ഇത്. പക്ഷേ, ഏതു ‘‘പട്ടിയെ പിടിച്ചു മെത്രാനാക്കിയാലും’’ അയാളുടെ കീഴിൽ കഴിഞ്ഞുകൊള്ളണമെന്ന റോമൻ ചിന്തയുടെ അടിമയായിരുന്ന കരിയാറ്റിക്ക്, മലങ്കരയിലെ ജനങ്ങളുടെ താല്പര്യം സംരക്ഷിക്കുന്നതിന് നിലകൊള്ളാൻ കഴിഞ്ഞില്ല. റോമൻ ഭരണത്തിൽ മെത്രാനാണല്ലോ പരമാധികാരി; അപ്പോൾ മെത്രാനോട് ഒട്ടിനിന്നാൽ തനിക്കും വല്ലതും കിട്ടിയേക്കുമെന്ന് ബുദ്ധിമാനായ കരിയാറ്റി ചിന്തിച്ചിരിക്കണം. (റോമായിൽനിന്നും അദ്ദേഹത്തിനു കിട്ടിക്കൊണ്ടിരുന്ന പണം തുടർന്നും കിട്ടണമല്ലോ.)

## മലങ്കരക്കാർക്കു വന്ന നഷ്ടം

മലങ്കരക്കാരുടെ ഇതുവരെയുള്ള നീക്കത്തിനു് സൈദ്ധാന്തികമായ ഒരടിത്തറയുണ്ടായിരുന്നു. മലങ്കര സഭായോഗവും സഭ തെരഞ്ഞെടുക്കുന്ന തലവനുമായിരിക്കണം സഭാകാര്യങ്ങൾ നിർവ്വഹിക്കുന്നതു്. വിദേശീയ പാതിരിമാർ മലങ്കരസഭാകാര്യങ്ങൾ കൈകാര്യം ചെയ്യാൻ തുടങ്ങിയപ്പോൾ മുതലാണു് സഭയിൽ അന്തഃഛിദ്രം ആരംഭിച്ചതു്. എന്തു ക്രൂരത കാട്ടാനും പാതിരിമാർക്കു് ഒരു മടിയുമില്ല. അതിനെ ചെറുത്തു നിൽക്കണമെങ്കിൽ മലങ്കരക്കാർക്കു് അവരുടെ ഇടയിൽനിന്നുതന്നെ പരമ്പരാഗതമായ ജാതിക്കു തലവൻ സ്ഥാനിയുണ്ടാകണമെന്നതായിരുന്നു മലങ്കരയോഗത്തിന്റെ സൈദ്ധാന്തികനില.

മലങ്കരസഭയുടെ അടിസ്ഥാനപരമായ ഈ സൈദ്ധാന്തിക നിലപാടിനെ തന്ത്രപൂർവ്വം കരിയാററി തുരങ്കം വയ്ക്കുകയാണിവിടെ ചെയ്തതു്. റോമിൽനിന്നും ഏതു പട്ടിയെ നിയമിച്ചാലും അയാളെ മലങ്കരക്കാർ സ്വീകരിക്കണമെന്ന തത്വശാസ്ത്രം കരിയാററി മലങ്കരക്കാരെ പഠിപ്പിക്കയാണിവിടെ. വികാരപരമായി പറഞ്ഞാൽ സാലെസ് മെത്രാനേക്കാൾ അനഭിമതനായ ഒരു മെത്രാൻ മലങ്കരയ്ക്കു ലഭിക്കാനില്ല. തങ്ങൾക്കു് അനഭിമതനും തങ്ങളെ ദ്രോഹിച്ചവനുമായ ഒരാളെ തങ്ങളുടെ അനുവാദം കൂടാതെ കേരളസഭയുടെമേൽ കെട്ടിയിരുത്താൻ അസാദ്ധ്യമാണെന്നു് റോമിനെ എഴുതി അറിയിക്കാനായിരുന്നു സമുദായാഭിമാനമുള്ള ഒരു നേതാവായിരുന്നെങ്കിൽ കരിയാററി ചെയ്യേണ്ടിയിരുന്നതു്. കേരളസഭയ്ക്കു് പാതിരിമാരെ സ്വീകാര്യമല്ല. എന്നാൽ പാതിരിമെത്രാനെ, അയാൾ എത്ര ക്രൂരനാണെങ്കിലും സ്വീകാര്യനാണു് എന്ന തത്വശാസ്ത്രം തന്ത്രപൂർവ്വം മലങ്കരയിലെ ജനങ്ങളെക്കൊണ്ടു് കരിയാററി അംഗീകരിപ്പിക്കയാണു് ചെയ്തതു്.

പാതിരിമാർ ഉപേക്ഷിക്കുമെന്ന ഘട്ടമായപ്പോൾ സാലെസ് മെത്രാൻ ആളയച്ചു കരിയാററിയെ വരുത്തി അദ്ദേഹത്തോടു സങ്കടം പറഞ്ഞു ''മുൻകാലങ്ങളിൽ താൻ വല്ല ദുഷ്പ്രവൃത്തികളും ചെയ്തുപോയിട്ടുണ്ടെങ്കിൽതന്നെ മേലാൽ നല്ലവനായി ജീവിച്ചുകൊള്ളാമെന്നു് മല്പാന്റെ മുമ്പിൽ ശപഥം ചെയ്തു'' (വർത്ത. പേജ് 64). എന്തിനു മല്പാന്റെ മുമ്പിൽ ശപഥം ചെയ്യണം? എന്തുകൊണ്ടു് ഈ അവസരത്തിൽ മല്പാൻ മലങ്കരസഭയ്ക്കാവശ്യമായ ജാതിക്കു തലവന്റെ നിയമനക്കാര്യത്തെക്കുറിച്ചും മലങ്കര യോഗത്തിന്റെ അവകാശത്തെക്കുറിച്ചും മെത്രാനിൽനിന്നും ഉറപ്പു വാങ്ങിയില്ല?

ഏതായാലും സാലെസ് മെത്രാനെ ആഘോഷപൂർവ്വം കരിയാററിയുടെ കേന്ദ്രമായ ആലങ്ങാട്ടു കൊണ്ടുവന്നു താമസിപ്പിച്ചു. ഇടപ്പള്ളി ചാക്കോക്കത്തനാരുടെ രക്തം പുരണ്ട ആ വെള്ളക്കാരൻ മെത്രാനെ മലങ്കരക്കാരുടെ ചെലവിൽ മലങ്കരക്കാരെക്കൊണ്ടു് കരിയാററി ആലങ്ങാട്ടുവരെ ചുമപ്പിച്ചു ! ! !

''മല്പാനും മാത്തുത്തരകനും കൂടി ആലോചിച്ചു് അങ്കമാലിപ്പള്ളിക്കാരെയും ആലങ്ങാട്ടുപള്ളിക്കാരെയും മററുചില പള്ളിക്കാരെയും വരുത്തി മെത്രാന്റെ മുണ്ടു മുറിസാധനങ്ങളെല്ലാം കെട്ടിപ്പെറുക്കിയെടുത്തു് അദ്ദേഹത്തെ ആഘോഷപൂർവ്വം ആലങ്ങാട്ടേക്കു് എതിരേററുകൊണ്ടുപോയി അവിടെ താമസിപ്പിച്ചു'' (വർത്ത. പേജ് 64).

## കരിയാററിയുടെ നേതൃത്വം

മെത്രാൻ, ആലങ്ങാട്ടു്, കരിയാററിയുടെ കേന്ദ്രത്തിലെത്തിയശേഷം പിന്നീടു് മലങ്കരക്കാരുടെ എല്ലാ നീക്കത്തിന്റെയും നേതൃത്വം ന്യായമായും കരിയാററിയുടേതായിരിക്കണം.



ആലങ്ങാട്ടുവന്ന മെത്രാൻ പിന്നീടു് മലങ്കരയോഗത്തെ തന്റെ കാര്യസാദ്ധ്യത്തിനു് ഒരുപകരണമാക്കുകയാണു ചെയ്യുന്നതു്. ഇതിനു മെത്രാനു് കരിയാററി കൂട്ടുനിന്നു.

എന്തായിരുന്നു തന്ത്രശാലിയായിരുന്ന മെത്രാനു വേണ്ടിയിരുന്നതു്? മലങ്കരയിൽ തന്റെ അധികാരം സ്ഥാപിക്കാനുള്ള ശക്തി. ഈ ശക്തിക്കു് രണ്ടു് ഉറവിടങ്ങളുണ്ടു്. ഒന്നു്, പാതിരിമാരുടെ സംഘടിതശക്തി. രണ്ടു്, ഭരണീയരായ മലങ്കരജനങ്ങളുടെ ശക്തി. പാതിരിമാർ മെത്രാനു പിന്തുണ നൽകാതെവന്നപ്പോൾ, മലങ്കരജനങ്ങളെ ഉപയോഗിച്ചു് പാതിരിമാരെ ചൊല്പടിക്കു നിർത്താമെന്നു് മെത്രാൻ കരുതി. ഇതിനു് മലങ്കരസഭയെ ഉപയോഗിക്കാൻ മെത്രാനെ സഹായിച്ചതു് കരിയാററിയാണു്. ക്രൂരനായ ഈ വിദേശമെത്രാനെ എതിർത്ത സന്യാസിമാരെ തങ്ങളുടെ പള്ളിയിൽ കയററുകയില്ല എന്ന പടിയോല, മലങ്കരസഭാപ്രതിനിധികളെക്കൊണ്ടു് കരിയാററി എഴുതിവയ്പിക്കയും ഈ വിദേശമെത്രാനു് മലങ്കരസഭായോഗത്തിന്റെ പിന്തുണ നേടിക്കൊടുക്കുകയും ചെയ്തു (പേജ് 66-67).

ഈ യോഗത്തിൽ മലങ്കരസഭയുടെ അടിയന്തിര ആവശ്യങ്ങളുന്നയിച്ചു് ഈ വിദേശമെത്രാനിൽനിന്നും സഭയുടെ ആവശ്യങ്ങൾ എഴുതി വാങ്ങിക്കുന്നതിൽ മുൻകൈ എടുക്കാൻ കരിയാററി തയ്യാറായില്ല. ജാതിക്കു തലവനായ അർക്കദിയാക്കോൻ സ്ഥാനം പുനരുദ്ധരിക്കാനും സഭായോഗത്തിന്റെ പരമ്പരാവകാശങ്ങളെ മെത്രാനെക്കൊണ്ടു സമ്മതിപ്പിക്കാനും കരിയാററി മുൻകൈ എടുത്തില്ലെന്നതും വളരെ ശ്രദ്ധാർഹമാണു്.

വിദേശമെത്രാന്മാർ മലങ്കരസഭയുടെമേൽ കുതിരകയറിയതു് പാതിരിമാരുടെ പിൻബലത്തോടുകൂടിയാണു്. ഇവിടെ ഇതാ, പാതിരിമാരും മെത്രാനും തമ്മിൽ പിണങ്ങിനിൽക്കുന്നു. മെത്രാനു് മലങ്കരസഭയുടെ പിൻതുണയില്ലെങ്കിൽ ഒരിഞ്ചു മുന്നോട്ടുപോകാൻ സാദ്ധ്യമല്ല. ഈ സുവർണ്ണാവസരം കണക്കിലെടുത്തു മലങ്കരസഭയുടെ അവകാശങ്ങളെ പുനഃസ്ഥാപിക്കാനല്ല കരിയാററി തുനിഞ്ഞതു്. അവയെക്കുറിച്ചു് ഒരൊററ വ്യവസ്ഥ പോലും മെത്രാനെക്കൊണ്ടു് എഴുതിവയ്പിക്കാതെ ഇടപ്പള്ളിയിലെ ചാക്കോക്കത്തനാരുടെ രക്തം പുരണ്ട സാലെസ് മെത്രാനു് നിരുപാധികം സഭാക്കൂട്ടത്തെക്കൊണ്ടു് പിൻതുണ പ്രഖ്യാപിപ്പിക്കയാണു ചെയ്തതു്.

സ്വന്ത സമുദായത്തിനെതിരെ കരിയാററിയെ ഒരു കരു ആക്കാമെന്നു് സാലെസ് മെത്രാൻ കരുതി. ഈ കെണിയിലേക്കു് കരിയാററി മുതലക്കൂപ്പു ചാടി.

## മാർതോമ്മാമെത്രാന്റെ ''മാനസാന്തരം''

ഇത്തരുണത്തിലാണു് കൂനൻകുരിശിൽവച്ചു് വിദേശഭരണത്തെ വെറുത്തു് പുത്തൻകൂർ വിഭാഗമായിത്തീർന്ന മാർതോമ്മാമെത്രാൻ കത്തോലിക്കാസഭയിൽ ചേരാൻ ആഗ്രഹം പ്രകടിപ്പിച്ചതു്.

അതിനു പ്രേരകമായ പശ്ചാത്തലം മനസ്സിലാക്കിയെങ്കിൽ മാത്രമേ ഈ മാനസാന്തരത്തിന്റെ ലക്ഷ്യം മനസ്സിലാകൂ. മലങ്കരയിൽവച്ചു് രണ്ടു കൈവഴികളായി പിരിഞ്ഞവരിൽ പുത്തൻകൂററുകാർ എന്നറിയപ്പെടുന്ന വിഭാഗം, മുമ്പെന്നപോലെ മദ്ധ്യേഷ്യയിലുള്ള പാത്രിയക്കീസുമാരുമായി ആദ്ധ്യാത്മികസംസർഗ്ഗം പുനഃസ്ഥാപിച്ചു. പോർട്ടുഗീസുകാരുടെ ആഗമനത്തിനുമുമ്പു് സഭാകാര്യങ്ങൾക്കു് ആവശ്യമായ പണം പള്ളിക്കാർതന്നെ നൽകുകയായിരുന്നു. പേർഷ്യയിൽ നിന്നെത്തുന്ന മെത്രാന്മാരുടെ യാത്രാച്ചെലവും മററു ചെലവുകളും മലങ്കരസഭയാണു്

നടത്തിവന്നത്. പേർഷ്യൻ മെത്രാന്മാർക്ക് സഭാകാര്യങ്ങളിലല്ലാതെ കോളനി സ്ഥാപനത്തിലൂടെ സാമ്പത്തികനേട്ടങ്ങളുണ്ടാക്കാൻ ലക്ഷ്യങ്ങളില്ലാതിരുന്നതിനാൽ മലങ്കരസഭതന്നെ ആ ചെലവുകൾ നിർവ്വഹിക്കേണ്ടിയിരുന്നു.

എന്നാൽ, പോർട്ടുഗീസുകാരുടെ ആഗമനത്തോടുകൂടി ഈ നിലയ്ക്ക് മാററം വന്നു. പോർട്ടുഗീസു മെത്രാൻ പോർട്ടുഗല്ലിൻെറ ശമ്പളക്കാരായിരുന്നു. മെത്രാന്മാർക്കു മാത്രമല്ല പോർട്ടുഗീസുകാരുടെ കീഴിൽ ജോലി ചെയ്തിരുന്ന വൈദികർക്കും പോർട്ടുഗീസു ഖജനാവിൽനിന്നും ശമ്പളം കൊടുത്തുപോന്നു. കാരണം, മെത്രാന്മാരും പുരോഹിതന്മാരും ഭരണകൂടത്തിൻെറ ഏജൻറന്മാരായിരുന്നു. ഈ വ്യവസ്ഥ കേരളത്തിലെ കത്തനാരന്മാരിലും സമുദായത്തിലും ആഴമായ ചില പ്രതികരണങ്ങളുണ്ടാക്കി.

മുൻകാലങ്ങളിൽ കത്തനാർസ്ഥാനാർത്ഥികളെ തെരഞ്ഞെടുക്കുന്നതും അവരെ പഠിപ്പിക്കുന്നതും കത്തനാരന്മാർക്ക് ശമ്പളം കൊടുക്കുന്നതും ഇടവകക്കാരായിരുന്നു. അപ്പോൾ ന്യായമായും കത്തനാരന്മാർ ഇടവകയോഗത്തോട് വിധേയരായിരുന്നു. ഇടവകക്കാരുടെ ഇഷ്ടമനുസരിച്ച് അവരെ സേവിക്കേണ്ടിയിരുന്നു. എന്നാൽ പോർട്ടുഗീസുകാർ നേരിട്ടു കത്തനാരന്മാർക്കു ശമ്പളം കൊടുക്കാനും ഇടവകയോഗത്തിൻെറ അനുവാദമില്ലാതെ പട്ടം കൊടുക്കാനും ആരംഭിച്ചതോടുകൂടി കത്തനാരന്മാർ ഇടവകയോഗത്തോട് വിധേയരല്ലാതായിത്തീർന്നു. ഈ വ്യവസ്ഥ ഒരു തിത്തിയോളം ഇടവകയോഗം മൂകമായി അംഗീകരിച്ചു. കാരണം, ഇടവകയോഗത്തിന്ന് അത്രയും സാമ്പത്തികഭാരം കുറഞ്ഞുകിട്ടിയല്ലോ?

കൂനൻകുരിശിൽവച്ച് വിദേശാധിപത്യത്തെ നിരാകരിച്ചതിനുശേഷം റോമുമായി ചേർന്ന വിഭാഗക്കാരായ വൈദികർക്കും മെത്രാനും റോമിൽനിന്ന് സാമ്പത്തികസഹായം കൊടുത്തുപോന്നു. എന്നാൽ, വിഘടിച്ചു നിന്നവർ തങ്ങളുടെ സമൂഹത്തെ നിലനിർത്തുവാൻ കഠിന സാമ്പത്തികത്യാഗം സഹിക്കേണ്ടിവന്നു. മാത്രമല്ല റോമൻ കത്തോലിക്കാ സഭയിൽ നിലവിൽ നിന്ന ''കർബ്ബാനപ്പണം'' ഇന്നെന്നപോലെ അന്നും വൈദികരുടെ മേച്ചിൽസ്ഥലമായിരുന്നു. മലങ്കരസഭയുടെ പാരമ്പര്യമനുസരിച്ച് വൈദികന് കർബ്ബാനപ്പണത്തിന് അർഹതയില്ലായിരുന്നു. അപ്പോൾ സ്വാർത്ഥാർത്ഥിയായ മെത്രാനും കത്തനാരും വിദേശിയരുടെ കീഴിൽ-അതു് പോർട്ടുഗീസുകാരായാലും റോമാക്കാരായാലും-മെത്രാനും കത്തനാരുമായി കഴിയുന്നതായിരുന്നു സാമ്പത്തികമായ ആകർഷണം.

ഈ ആകർഷണത്തിൻെറ വെളിച്ചത്തിൽവേണം പുത്തൻകൂർ മെത്രാനായിരുന്ന 6-ാം മാർത്തോമ്മാമെത്രാൻെറ കത്തോലിക്കാ സഭയിലേക്കു ചേരുന്നതിനുള്ള ആഗ്രഹത്തെക്കുറിച്ചു പഠിക്കാൻ.

6-ാം മാർത്തോമ്മാ യഥാർത്ഥത്തിൽ താൻ ഇടത്തുട്ടിലാണെന്നും തന്മൂലം തൻെറ ആത്മാവു് നഷ്ടപ്പെട്ടുവെന്നും ഉറച്ചു വിശ്വസിച്ചിരുന്നെങ്കിൽ, താൻ കത്തോലിക്കാ സഭയിലേക്കു മടങ്ങിയാൽ തൻെറ മെത്രാൻസ്ഥാനം നിലനിത്തിക്കിട്ടണമെന്ന് വാശി പിടിക്കയില്ലായിരുന്നു. 6-ാം മാർത്തോമ്മായുടെ മാനസാന്തരത്തിന് സാലെസ് മെത്രാൻെറ നിബന്ധന നോക്കുക: ''തിരുസഭയിലേക്കു മടങ്ങിവരുന്നതൊക്കെ കൊള്ളാം. മെത്രാൻ പദവിയിലിരുന്നു മലങ്കരസഭയെ ഭരിക്കാൻ സമ്മതിക്കയില്ലെന്ന് അദ്ദേഹം വെട്ടിത്തുറന്നു പറഞ്ഞു. മെത്രാൻസ്ഥാനമൊഴിച്ചു മററു വല്ല സ്ഥാനവും വാങ്ങിക്കൊടുക്കാൻ ശ്രമിക്കാം; മെത്രാൻസ്ഥാനം കൂടിയേ തീരൂ എന്നുണ്ടെങ്കിൽ അയാളെ യൂറോപ്പിലേക്കയയ്ക്കാനും ശ്രമിക്കാം.'' (പേജ് 74). എന്നാൽ മെത്രാൻസ്ഥാനമില്ലാതെ 'തിരുസഭ'യിലേക്കു വരാൻ മാർത്തോമ്മാ തയ്യാറായിരുന്നില്ല. അപ്പോൾ തൻെറ ആത്മാവിനെ



രക്ഷിക്കാനുള്ള തീവ്രമായ ആഗ്രഹമൊന്നുമായിരുന്നില്ല മാർത്തോമ്മായെ സഭാപ്രവേശനത്തിനു പ്രേരിപ്പിച്ചതു്. കത്തോലിക്കാ സഭയിൽ മെത്രാനായി ഭരിക്കാൻ കഴിഞ്ഞാലുള്ള വൻപിച്ച സാമ്പത്തികനേട്ടങ്ങളായിരുന്നു 6-ാം മാർത്തോമ്മായുടെ ദിവാസ്വപ്നത്തിൽ കുടിയിരുന്നതു്. (ഇന്ന് മന്ത്രിസ്ഥാന വാഗ്ദാനത്തിൻെറ ബലത്തിൽ തൻെറ അനുയായികളെ മുന്നണിയിലേക്കു നയിക്കുന്ന രാഷ്ട്രീയ നേതാവിൻെറ മറെറാരു പൂർവ്വികനായിരിക്കണം ഈ 6-ാം മാർത്തോമ്മാ.)

## കരിയാററിയുടെ തന്ത്രം

പാതിരിമാരുടെ ആധിപത്യത്തിൻ കീഴിൽ കഴിഞ്ഞിരുന്ന മലങ്കര നസ്രാണികളുടെ ആത്മാഭിമാനത്തിൻെറമേൽ പാതിരിമാർ അക്കാലത്തു് ആഞ്ഞടിച്ചുകൊണ്ടിരിക്കയായിരുന്നു എന്ന് അങ്കമാലി സമ്മേളനം വ്യക്തമാക്കുന്നു. റോമിൽ 12 കൊല്ലം പഠിച്ച് റോമൻ സാമ്രാജ്യ വികസനതന്ത്രങ്ങൾ മനസ്സിലാക്കിയ കരിയാററിക്കു്, റോമിൽ നടന്നുവരുന്ന അക്രമങ്ങളെക്കുറിച്ച് നന്നായി അറിയാമായിരുന്നു. എങ്കിലും, തങ്ങളോടൊപ്പം പാതിരിമാരുടെ തല്ലുകൊള്ളാൻ, പാതിരിമാരിൽനിന്നും സ്വതന്ത്രരായിക്കഴിയുന്ന കേരളത്തിലെ മലങ്കരസഭാവിശ്വാസികളെക്കൂടി ക്ഷണിച്ചതിൻെറ പിന്നിലെ മനോവികാരം എന്തായിരിക്കാം?

മലങ്കരക്രിസ്ത്യാനികളുടെ സഭാസംവിധാനത്തിൽ മെത്രാൻ സമുദായ നേതാവായിരുന്നില്ല ജാതിക്കു കർത്തവ്യനായിരുന്നു സമുദായനേതാവ്. അങ്ങനെ സഭയിൽ രണ്ടുതരം നേതൃത്വമുണ്ടായിരുന്നു. മെത്രാൻ പ്രതിനിധീകരിക്കുന്ന ആത്മീയ ശുശ്രൂഷാനേതൃത്വവും ജാതിക്കു കർത്തവ്യൻെറ സമുദായനേതൃത്വസ്ഥാനവും. പോർട്ടുഗീസുകാർക്കും റോമാക്കാർക്കും ജാതിക്കു കർത്തവ്യൻ എന്ന സമുദായ നേതൃത്വസ്ഥാനം തകർത്ത് ഇവ രണ്ടും സംയോജിപ്പിച്ച് റോമൻ ഭരണ വ്യവസ്ഥയിലെ ''രാജകീയ മെത്രാൻ പദവി'' മലങ്കരയിൽ കുടിയിരുത്തണമെന്നതായിരുന്നു ലക്ഷ്യം. ജാതിക്കു കർത്തവ്യൻ ജനങ്ങൾ തെരഞ്ഞെടുത്ത, ജനങ്ങളോട് കൂറുള്ളവനായിരിക്കും. എന്നാൽ, മെത്രാനെ നിയമിക്കാനുള്ള അവകാശം പോർട്ടുഗല്ലിനോ റോമിനോ ആയിരിക്കും. അപ്പോൾ, തങ്ങൾക്കിഷ്ടമുള്ളവരെ നിയച്ച് മലങ്കരസഭയുടെമേൽ ആധിപത്യം നിലനിർത്താൻ അവർക്കു കഴിയും.

അങ്കമാലിയിൽ മുഴങ്ങിക്കേട്ട പ്രധാന ആവശ്യം ജാതിക്കു കർത്തവ്യൻെറ നിയമനമായിരുന്നു. ജനങ്ങളുടെ ഈ ആവശ്യം നിരാകരിക്കാൻ കരിയാററിക്കു് കഴിയുമായിരുന്നില്ല അതുകൊണ്ടു് അദ്ദേഹം തന്ത്രപൂർവ്വം പ്രശ്നം മറെറാരു പ്രതിസന്ധിയിൽ കൊണ്ടുപോയി നിറുത്തി; ''മാർത്തോമ്മായുടെ സഭ ഐക്യം''. തന്ത്രജ്ഞന്മാരായ നേതാക്കന്മാർക്കു് പ്രശ്നങ്ങളുടെ കൈ ഊന്നൽ ഒന്നിൽനിന്നും മറെറാന്നിലേക്കു മാററാൻ വിഷമമില്ല. (മാർക്കു് ആൻറണിയുടെ പ്രസംഗം നോക്കുക.) സ്വസമുദായാഭിമാനത്തിൽ ഉണർന്നെഴുന്നേററ മലങ്കരസഭയെ യഥാർത്ഥ പ്രശ്നത്തിൽനിന്നും വഴിമാററി വിടാൻ കരിയാററി എടുത്ത തന്ത്രമായിരുന്നു 6ാം മർത്തോമ്മാ മെത്രാൻെറ പുനരൈക്യം.

കേരള നസ്രാണികൾ അങ്കമാലിയിൽ കൂടിയപ്പോൾ 6-ാം മാർത്തോമ്മായുടെ പുനരൈക്യം ഒരു പ്രശ്നമായായിരുന്നില്ലല്ലോ?

## 14400 കലിപ്പണം

കരിയാററിയുടെ ഉപദേശം കേട്ട് ഇടപ്പള്ളി ചാക്കോക്കത്തനാരുടെ രക്തം പുരണ്ട സാലെസ് മെത്രാനെ ആലങ്ങാട്ടു കൊണ്ടുവന്നതിന് സമുദായം 14400 കലിപ്പണം പിഴയായി കൊടുക്കേണ്ടിവന്നു. (പേജ് 79). കരിയാററിയുടെ തികഞ്ഞ

ബുദ്ധിശൂന്യമായ നേതൃത്വമാണ് സമുദായത്തിൻെറ പണം നഷ്ടമാക്കിയത്. ഇതിനെക്കുറിച്ച് പാറേമ്മാക്കൻെറ വിലപനം കേൾക്കുക: ''പണം കൊടുക്കാൻ നമ്മളും സ്ഥാനമലങ്കരിക്കാൻ അവരും. പല്ലക്കിൽ കേറുവാൻ അവരും പല്ലക്കു ചുമക്കാൻ നമ്മളും. അച്ചന്മാരവരും ഭൃത്യന്മാർ നിങ്ങളും. ഇങ്ങനെയൊക്കെ അവർക്കു ബഹുമാനമുണ്ടാക്കിക്കൊടുത്താൽ നമുക്കു കിട്ടുന്ന സമ്മാനമെന്ത്? നമ്മുടെ പട്ടക്കാർക്കു വിലങ്ങും തല്ലും മരണവും. നമ്മുടെ അൽമായർക്ക് നിന്ദയും ദുഃഖങ്ങളും'' (പജ് 80). ആരാണ് ഇതെല്ലാം സമുദായത്തിന് കെട്ടിവാങ്ങിത്തന്നത്? സാക്ഷാൽ തന്ത്രജ്ഞനും സ്വാർത്ഥമതിയുമായ കരിയാററി ജോസഫ് മല്പാൻ.

## റോമായാത്ര

കരിയാററിയെ ശ്ലാഘിക്കുന്ന പലരും അദ്ദേഹത്തിൻെറ ക്ലേശകരമായ റോമായാത്രയെയാണ് പ്രശംസിക്കുന്നത്. അന്ന് റോമായാത്ര അതീവ ക്ലേശകരമായിരുന്നെന്നും അതിനാൽ അതിന് കരിയാററി തയ്യാറായത് വൻപിച്ച ത്യാഗമായിരുന്നെന്നും പറയാൻ അവർ മടിക്കുന്നില്ല. എന്നാൽ റോമിനു പോകാൻ കത്തനാരന്മാർ അഹമഹമിഹയാ മുന്നോട്ടു വന്നു എന്നതാണു സത്യം. അവരുടെ യാത്രയ്ക്ക് പണം മുടക്കിയത് ഇടവകക്കാരായിരുന്നു. ചക്കാത്തിൽ റോമിൽ പോകാൻ ഇന്നെന്നപോലെ അന്നും കത്തനാർമാർക്ക് തികഞ്ഞ ഔത്സുക്യമായിരുന്നു എന്ന് വർത്തമാനപ്പുസ്തകം വായിച്ചാൽ മനസ്സിലാക്കാം (പേജ് 84;101).

കരിയാററി അവിടെയും തന്ത്രപൂർവ്വം പ്രവർത്തിച്ചതായിക്കാണാം. റോമിലേക്ക് പുറപ്പെട്ട സംഘത്തിൽ മുട്ടത്തുകാരൻ ചാക്കോക്കത്തനാരും ഉണ്ടായിരുന്നു. ഈ ചാക്കോക്കത്തനാർ നേതൃത്വ കഴിവുള്ള വിവേകശാലിയായ ഒരു കത്തനാരായിരുന്നു. അങ്കമാലിയോഗത്തിൻെറ നേതൃത്വം ചാക്കോക്കത്തനാരിലായിരുന്നു. അദ്ദേഹത്തെക്കുറിച്ച് പാറേമ്മാക്കൽ നടത്തുന്ന പരാമർശം വായിക്കുക: ''പടിഞ്ഞാറെ മുട്ടത്തുപള്ളിയിൽനിന്നു പൗൻവാണി എന്നു തറവാട്ടുപേരിലറിയപ്പെടുന്ന കാര്യജ്ഞാനവും വകതിരിവുമുള്ള ചാക്കോക്കത്തനാരും...... യോഗത്തിൽ നടക്കുന്ന തർക്കങ്ങളും വാദപ്രതിവാദങ്ങളും ഗ്രഹിച്ച മുട്ടത്തുകാരൻ ചാക്കോക്കത്തനാർ കാര്യാലോചനയുടെ നേതൃത്വം സ്വയം ഏറെറടുത്തു. ചാക്കോക്കത്തനാരുടെ കാര്യവിവരവും വിവേകവും കേട്ടറിഞ്ഞിരുന്ന സഭാവാസികൾക്കു സന്തോഷമായി'' (പേജ് 43-44). ഈ ചാക്കോക്കത്തനാരനു റോമിനു പോകാൻ മല്പാനോടൊപ്പം തരങ്ങൻപാടിവരെ എത്തിയപ്പോൾ എല്ലാപേർക്കും കൂടിപോകാൻ പണം തികയുകയില്ലെന്നു വന്നു. തൻെറ സഹചരനെ തെരഞ്ഞെടുക്കാൻ മല്പാന് മററുള്ളവർ അനുവാദം കൊടുത്തു. അദ്ദേഹത്തിൻെറ അഭിപ്രായം താഴെ കൊടുക്കുന്നു: ''തോമ്മാക്കത്തനാർ കൂടെയുണ്ടെങ്കിൽ എഴുത്തുകൊണ്ടു സഹായിക്കാൻ കഴിയുമെന്നും, വല്ലതും മാറിയെഴുതാനും പുതിയ അപേക്ഷകൾ തയ്യാറാക്കാനുമൊക്കെ അദ്ദേഹത്തിനു ലത്തീൻഭാഷ വശമുള്ളതിനാൽ മററു യൂറോപ്യൻ ഭാഷകൾ പഠിക്കുക എളുപ്പമായിരിക്കുമെന്നും മല്പാൻ പറഞ്ഞു. ചാക്കോക്കത്തനാരാണു കൂടെപ്പോകുന്നതെങ്കിൽ തനിക്കു തക്കസമയത്ത് ബുദ്ധിയുപദേശിച്ചുതരുമെങ്കിലും മറെറാന്നിനും മതിയാകയില്ലെന്നും അദ്ദേഹം തുടന്ന'' (പേജ് 101). ബുദ്ധിശക്തിയും സമുദായസ്നേഹവുമുള്ള ചാക്കോക്കത്തനാർ തന്നോടൊപ്പം പോന്നാൽ തൻെറ വരുതിക്കു കാര്യം നടക്കുകയില്ലെന്ന് മല്പാനു മനസ്സിലായി. തനിക്കു വേണ്ടത് ഒരു എഴുത്തുകാരനെയാണെന്നായിരുന്നു അദ്ദേഹത്തിൻെറ നിലപാട്. ബുദ്ധി ആവശ്യമില്ല. തൻെറ നിഗൂഢലക്ഷ്യങ്ങൾക്കു വിലങ്ങുതടിയായിനിന്നേക്കാവുന്ന പ്രഗത്ഭനായ ചാക്കോക്കത്തനാരെ തഴഞ്ഞ് തൻെറ ചൊല്പടിക്കു നിൽക്കുന്ന തോമ്മാക്കത്തനാരെ തെരഞ്ഞെടുക്കുകയായിരുന്നു മല്പാൻ.

## ലക്ഷ്യം മാറുന്നു

അങ്കമാലി യോഗത്തിൻെറ പ്രധാന ലക്ഷ്യം മലങ്കര സമുദായത്തിൻെറ



പ്രാക്തന ഘടനയും ശോഭയും വീണ്ടെടുക്കുക എന്നതായിരുന്നു. അതിൻെറ പശ്ചാത്തലത്തിലാണ് വൻപിച്ച പണം സമുദായം ചെലവഴിച്ച് ഇവരെ യൂറോപ്പിലേക്കയച്ചത്. പ്രാക്തന വ്യക്തിത്വത്തിൻെറ തനിമ കൈ ഊന്നി നിന്നത് ജാതിക്കു കർത്തവ്യൻ എന്ന സമുദായ നേതൃത്വത്തിലായിരുന്നു. ജനങ്ങൾ ആഗ്രഹിച്ചതും അതാണ്. എന്നാൽ കത്തനാർമാർക്ക് ജാതിക്കു കർത്തവ്യൻ സ്ഥാനിയുടെ പുനരുദ്ധാരണത്തിൽ വലിയ താല്പര്യമില്ലായിരുന്നു. അതിനു കാരണം തോമ്മാക്കത്തനാർ തന്നെ പറയുന്നു: ''അക്കദിയാക്കോനുണ്ടായി സമുദായം ബലം പ്രാപിച്ചാൽ തങ്ങളുടെ സ്വാധീനബലം കുറഞ്ഞുപോകുമെന്നും, ഇങ്ങനെ നാഥനില്ലാതെ കിടന്നാൽ പാതിരിമാരെ സേവിച്ചു തൻകാര്യം നേടാൻ എളുപ്പമാണെന്നും അവർക്കറിയാമായിരുന്നു. സമുദായത്തിൻെറ മേന്മയെക്കാൾ സ്വാർത്ഥം കാംക്ഷിച്ചിരുന്ന ഇവർ പുറമേ സമ്മതിച്ചപ്പോഴും ഉള്ളിൽ മറെറാന്നായിരുന്നു'' (പേജ് 58). അപ്പോൾ കത്തനാരന്മാരിൽ ഒരു നല്ല വിഭാഗത്തെ നയിച്ചിരുന്നത് ഈ സ്വാർത്ഥതയായിരുന്നു - പാതിരിമാർക്കെതിരെ സമ്മർദ്ദം ചെലുത്തി തൻകാര്യം നേടുക. എന്നാൽ 43280 ചക്രം പിരിച്ചെടുത്തു ''മുണ്ടു മുറിവിററും'' മല്പാനെ ഏൽപിച്ച അൽമായനു സമുദായത്തിൻെറ നന്മമാത്രമായിരുന്നു ലക്ഷ്യം.

റോമിലേക്കു യാത്ര തിരിച്ച മല്പാനും തോമ്മാക്കത്തനാരും വഴിക്കുവച്ചാണ് പോർട്ടുഗീസു രാജ്ഞിക്ക് അപേക്ഷകൊടുക്കാൻ തീരുമാനിച്ചതും അപേക്ഷ എഴുതി ഉണ്ടാക്കിയതും (പേജ് 137). പിന്നീട് ഈ അപേക്ഷയാണ് പോർട്ടുഗൽ രാജ്ഞിക്ക് സമർപ്പിച്ചത്. ആ അപേക്ഷയുടെ മലയാള വിവർത്തനം താഴെ കൊടുക്കുന്നു.

''എത്രയും മഹിമയും ബുദ്ധിപ്രഭാവവുമുള്ള പൂർവികന്മാരുടെ രാജകീയ സുകൃതങ്ങളിൽ വളർത്തപ്പെട്ട മഹാരാജ്ഞി, അവരെപ്പോലെതന്നെ അവിടുന്നും, പരിശുദ്ധ റോമൻ കത്തോലിക്കാസഭയുടെ മടിത്തട്ടിൽ വളരാനും, അങ്ങയുടെ ഭരണസീമയിലുള്ള എല്ലാ ജനങ്ങളും ആ വിശ്വാസം സ്വീകരിച്ചുകാണാനും ആഗ്രഹിക്കുന്നുവല്ലൊ. മലങ്കരയിലെ ക്രിസ്ത്യാനികൾ അവരുടെ പൂർവ്വികപാരമ്പര്യങ്ങൾ അനുസരിക്കുന്നതിന് അവരെ സഹായിക്കണമെന്നും അങ്ങേയ്ക്ക് ആഗ്രഹമുണ്ടായിരിക്കും. ആകയാൽ കരിയാററിൽ യൗസേപ്പു കത്തനാരും പാറേമ്മാക്കൽ തൊമ്മൻ കത്തനാരും കൂടി അങ്ങയുടെ മഹോന്നത സിംഹാസനത്തിനു മുമ്പിൽ എത്രയും എളിമയോടുകൂടി ഈ അപേക്ഷകടലാസു സമർപ്പിക്കുന്നു. ദൂരദേശത്തുള്ള അവിടത്തെ മക്കളായ മലങ്കരയിലെ ജനങ്ങൾക്കു സുകൃതിനിയായ ഈ അമ്മയുടെ സഹായം ലഭിക്കുന്നത് എത്രയോ സന്തോഷകരമായിരിക്കും. പുത്രനിർവിശേഷമായ ശരണത്തോടുകൂടി താഴെയെഴുതിയിരിക്കുന്ന സഹായങ്ങൾ സങ്കോചം കൂടാതെ ഞങ്ങളപേക്ഷിക്കുന്നു.

1. മതപരമായ കാര്യങ്ങളിൽ അങ്ങയുടെ തിരുമനസ്സ് മലങ്കരയിലെ ജനങ്ങൾ അറിഞ്ഞനുസരിക്കുന്നതിനു സഹായകമായ വിധത്തിൽ ആണ്ടുതോറും ഗോവയിലേക്കോ മക്കാവിലേക്കോ പോകുന്ന കപ്പലിൽ ഒന്നോ രണ്ടോ അധികൃതസന്ദർശകരെ കൊടുങ്ങല്ലൂർ അതിരൂപതയിലേക്കയയ്ക്കണം.

2. അറിവും ദൈവഭയവുമുള്ള ഒരു പോർത്തുഗീസു പാതിരിയെത്തന്നെ മുൻപതിവനുസരിച്ച് കൊടുങ്ങല്ലൂർ മെത്രാപ്പോലീത്തയായി നാമനിർദേശം ചെയ്യണം.

3. പഴയകാലത്തു നിലവിലിരുന്ന ക്രമമനുസരിച്ച് ഞങ്ങളുടെ ജാതിയിലുള്ള വികാരിജനറലിൻെറ സ്ഥാനം പുനഃസ്ഥാപിക്കുവാൻ ദയവുണ്ടാകണം.

4. പഴയതുപോലെ വികാരിമാർക്കുള്ള മാസപ്പടി വീണ്ടും നൽകാൻ ഉത്തരവുണ്ടാകണം.

5. ദൈവശ്രുശ്രൂഷികളെ യഥായോഗ്യം വളർത്തിക്കൊണ്ടുവരുന്നതിന് ഞങ്ങളുടെ പഴയ സെമിനാരി വേണ്ടുന്ന വരുമാനമാർഗ്ഗങ്ങളോടെ വീണ്ടും നിർമ്മിച്ചു നടത്തുന്നതിനു അനുവാദം നൽകണം.

6. എൺപതിനായിരത്തോളം വിശ്വാസികളുടെ അധിപനായ നിരണത്തു മാർത്തോമ്മാ മെത്രാൻ തൻെറ ജനങ്ങളോടുകൂടി പരിശുദ്ധ കത്തോലിക്കാ വിശ്വാസം സ്വീകരിക്കാൻ സന്നദ്ധനായിരിക്കുന്നു. അതിനു വേണ്ട സഹായങ്ങൾ അദ്ദേഹത്തിനു ചെയ്തുകൊടുക്കാൻ തിരുമനസ്സുണ്ടാകണം.

ദൈവസ്തുതിക്കും മഹത്വത്തിനുമായി അങ്ങയുടെ ഔന്നത്യത്തോട് മേല്പറഞ്ഞ വൈദികർ അപേക്ഷിക്കുന്ന അനുഗ്രഹങ്ങൾ ഇവയെല്ലാമാകുന്നു. ആയതിന്, രാജാക്കളുടെ രാജാവായ സർവേശ്വരൻ അങ്ങയുടെ രാജകീയമഹത്വത്തിൻെറ ഓർമ്മ ഇന്ത്യാമഹാരാജ്യത്തു മാത്രമല്ല ലോകമൊക്കെയിലും എന്നെന്നും നിലനിർത്തി സംരക്ഷിക്കയും ചെയ്യും.'' [വത്തമാനപ്പുസ്തകം. പേജ് 151-152].

മുൻപ് പോർട്ടുഗീസു പാതിരിമാർ, മലങ്കര നസ്രാണികളുടെമേൽ അടിച്ചേല്പിച്ച കിരാതഭരണത്തിൽ വീർപ്പുമുട്ടിയ സുറിയാനിക്കാരായിരുന്നു 1653-ൽ കൂനൻകുരിശുസത്യത്തിലൂടെ പോർട്ടുഗീസുകാരെ പൂർണ്ണമായി നിരാകരിച്ചതു്. അതിനുശേഷം പുറവാതിലിലൂടെ മലങ്കര നസ്രാണികളുടെമേൽ അടിച്ചേല്പിച്ച റോമൻ ഭരണവും ഒട്ടും തന്നെ മെച്ചമായിരുന്നില്ല. അതിനാലാണല്ലോ അങ്കമാലി യോഗം വിളിച്ചുകൂട്ടിയതു്. അപ്പോൾ നസ്രാണികളുടെ പ്രശ്നം പോർട്ടുഗീസുകാരുടെ അടിമത്തംവേണോ റോമിൻെറ അടിമത്തംവേണോ എന്നതായിരുന്നില്ല; രണ്ടും ഒരുപോലെ അസ്സഹനീയമായിരുന്നു. അപ്പോൾ, മലങ്കര നസ്രാണികൾ പാതിരിമാരുടെ അസ്സഹനീയമായ ഈ കിരാതഭരണം, മലങ്കരയുടെമേൽ നടത്താൻ അനുവദിക്കുകയില്ലെന്നു് റോമിനെ അറിയിക്കാനായിരുന്നു ഒരു സമുദായസ്നേഹി തയ്യാറാകേണ്ടിയിരുന്നതു്. മെത്രാനെ റോമിൽനിന്നു നിയമിക്കുന്നുവോ പോർട്ടുഗല്ലിൽനിന്നു നിയമിക്കുന്നുവോ എന്നതായിരുന്നില്ല സമുദായത്തിൻെറ പ്രശ്നം; മെത്രാന്മാരുടെ അധികാരത്തെ സംബന്ധിച്ചായിരുന്നു, പാതിരിമാർക്കു് പള്ളികളുടെമേലുള്ള അധികാരത്തെ സംബന്ധിച്ചായിരുന്നു. അവർ മലങ്കരയിലെ പള്ളികളെ കുത്തിവാരുകയായിരുന്നു [വത്ത്. പേജ് 365].

പോർട്ടുഗീസുകാരനും കൊച്ചി മെത്രാനുമായ യൗസേപ്പ് ദെ സൊല്ലിദൊരെ, കരിയാററിയെക്കുറിച്ചു റോമിനു് എഴുതിയതിനുള്ള ഉത്തരം 338-ാം പേജു മുതൽ വത്തമാനപ്പുസ്തകത്തിൽ വായിക്കാം. ഈ മെത്രാനു ഒരു പോർട്ടുഗീസു മെത്രാനാണു്. എന്നിട്ടും എത്ര ലാഘവത്തോടുകൂടിയാണു് ഒരു പോർട്ടുഗീസു മെത്രാനെ തങ്ങൾക്കായി നിയമിച്ചുതരണമെന്നു് രാജാവിനോടു് അപേക്ഷിക്കുന്നതു്. മാത്രമല്ല ജാതിക്കു കർത്തവ്യൻെറ കാര്യമേ ഈ അപേക്ഷയിലില്ല. പകരം ഇന്ത്യാക്കാരനായ ഒരുവികാരിജനറാളിനെ നിയമിച്ചുകിട്ടണമെന്നു മാത്രമെ പറയുന്നുള്ളു. മാത്രമല്ല മലങ്കരയിലെ എല്ലാ കത്തനാരന്മാർക്കും ശമ്പളവും പോർട്ടുഗല്ലിൽനിന്നും കൊടുക്കണം.

## ഈ വഞ്ചന അപേക്ഷയെപ്പററി

43280 കലിപ്പണം കഷ്ടപ്പെട്ടു പിരിച്ചു് സ്വന്തസമുദായത്തിൻെറ ആത്മാഭിമാനം നിലനിർത്താൻ ത്യാഗമനുഭവിച്ച സമുദായത്തെ ആകമാനം സ്ഥാനമാനത്തിനുവേണ്ടി പോർട്ടുഗീസു രാജ്ഞിക്കു് നിർലജ്ജം കരിയാററി പൊൻതാലത്തിൽ സമർപ്പിക്കുകയാണു്. നസ്രാണികൾ പാതിരിമാരിൽനിന്നും



അനുഭവിക്കുന്ന ദുരിതത്തെക്കുറിച്ചും അതു് പരിഹരിക്കണമെന്നതിനെക്കുറിച്ചും ഒററ വാചകംപോലും ഈ അപേക്ഷയിൽ ചേർത്തിട്ടില്ല; രാജ്ഞിയോടു് പറഞ്ഞുമില്ല. ഈ അപേക്ഷയിലൂടെ മലങ്കരക്രിസ്ത്യാനികളെ ആകമാനം പോർട്ടുഗീസു രാജ്ഞിക്കു് അടിയറവയ്ക്കുകയാണുണ്ടായതു്. പോർട്ടുഗീസു രാജ്ഞി മെത്രാനെ നിയമിക്കണം; പോർട്ടുഗീസു രാജ്ഞി വികാരി ജനറാളെ നിയമിക്കണം; പോർട്ടുഗീസു ഖജനാവിൽനിന്നും വികാരിമാർക്കു ശമ്പളം കൊടുക്കണം; പോർട്ടുഗീസു രാജ്ഞി സെമിനാരി സ്ഥാപിക്കണം; പോർട്ടുഗീസു രാജ്ഞി എല്ലാ വർഷവും തൻെറ ആദ്ധ്യാത്മിക പ്രജകളെ അന്വേഷിക്കാൻ ഒരു സന്ദർശകനെ അയയ്ക്കണം; ഇതെല്ലാമായിരുന്നു ഈ അപേക്ഷയിൽ ഉൾക്കൊള്ളിച്ചിരുന്നതു്. അതായതു് മലങ്കര ക്രിസ്ത്യാനികൾക്കു് ഒരു അവകാശവും കടമയും ഇല്ലാത്ത അവസ്ഥയിലേക്കു തള്ളിവിടുക. ഇടവകപ്പള്ളിയിലെ വികാരിമാരെ വരെ പോർട്ടുഗീസു രാജ്ഞിയുടെ ശമ്പളക്കാരനാക്കിത്തീർക്കുക ! മലങ്കര നസ്രാണികളുടെ അവകാശത്തെക്കുറിച്ചു് ഒററ വാചകംപോലും എഴുതിച്ചേർക്കാൻ കരിയാററി തയ്യാറായില്ല. എന്തൊരു കടുത്ത വഞ്ചന !!!

## ജാതിക്കു തലവനെ ഒഴിവാക്കി

വർത്തമാനപ്പുസ്തകത്തിൽ, അങ്കമാലി സമ്മേളനത്തിൽ സമുദായത്തിനു് മുൻപെന്നപോലെ ജനസമ്മതിയുള്ള അർക്കദിയാക്കോനെ സ്ഥാപിച്ചുകിട്ടുന്നതിനുള്ള ആവേശമായിരുന്നു ഉണ്ടായിരുന്നതു്. അതായതു് സമുദായത്തിൻെറ നേതാവു് സമുദായത്തിൽനിന്നും സമുദായസമ്മതപ്രകാരം നിയമിക്കപ്പെടണം. എന്നാൽ കരിയാററി തന്ത്രപൂർവ്വം ഈ ആവശ്യം പോർട്ടുഗീസു രാജ്ഞിയെ അറിയിക്കാതെ പോർട്ടുഗീസു രാജ്ഞിക്കു് മെത്രാനെ നിയമിക്കാനുള്ള അധികാരം ഒഴക്കുറു് എഴുതിക്കൊടുക്കുകയാണു്; പോരാ, വികാരിജനറാളെ നിയമിക്കാനുള്ള അവകാശവും പോർട്ടുഗീസു രാജ്ഞിക്കു തീറെഴുതുന്നു. അതായതു് തങ്ങളെ ഭരിക്കേണ്ടതു് ആരാണെന്നു തീരുമാനിക്കാൻ സമുദായത്തിനുള്ള എല്ലാ അവകാശങ്ങളെയും കരിയാററി പോർട്ടുഗീസു രാജ്ഞിക്കു നൽകുകയാണു്. മലങ്കരയിലെ ക്രൈസ്തവർ ഒരിക്കലും ആഗ്രഹിക്കാത്ത അടിമത്തത്തിലേക്കു് ജനങ്ങളെ തള്ളിയിടുന്നു. കരിയാററിയെ മെത്രാനാക്കുമെന്നു് അദ്ദേഹത്തിനു വിശ്വാസമുണ്ടായിരുന്നില്ല. മലങ്കരയ്ക്കു് ഒരു മെത്രാൻ മലങ്കരയിൽനിന്നുതന്നെ വേണമെന്നു പറയാനുള്ള കരുത്തും ഇല്ല. അപ്പോൾ ഒരു പോർട്ടുഗീസു മെത്രാനെ തങ്ങൾക്കു തരണമെന്നപേക്ഷിച്ച ദാസ്യസ്വഭാവക്കാരനായ കരിയാററിക്കു് വികാരിജനറാൾ പദവിയെങ്കിലും കിട്ടും എന്നു് കരിയാററി ന്യായമായും പ്രതീക്ഷിച്ചു. തൻെറ വർഗ്ഗക്കാരായ കത്തനാരന്മാർക്കു് പോർട്ടുഗല്ലിൽനിന്നും ശമ്പളവും വാങ്ങിക്കൊടുക്കാൻ കഴിഞ്ഞാൽ തനിക്കും തൻെറ വർഗ്ഗമായ പുരോഹിതർക്കും ആവശ്യത്തിനു വേണ്ടതു കിട്ടിക്കഴിഞ്ഞു.

പിന്നെ 43280 കലിപ്പണം മുടക്കി കരിയാററിയെ റോമിനയയ്ക്കാൻ പാടുപെട്ട സമുദായമോ, ഓ അവരെക്കുറിച്ചാരു് ആലോചിക്കാൻ! അവരെ അടിമകളാക്കിവയ്ക്കേണ്ടതു് പുരോഹിതരുടെ ആവശ്യമാണല്ലോ!

## ഇന്നത്തെ കരിയാററിമാർ

കരിയാററി മല്പാൻെറ ഹീനമായ പുരോഹിതതന്ത്രത്തിൻെറ വിശ്വരൂപം മനസ്സിലാക്കണമെങ്കിൽ ഇന്നത്തെ നമ്മുടെ മെത്രാന്മാരുടെ ചെയ്തികൾ പഠിച്ചാൽ മതി. അവർ കേരളത്തിലെ സുറിയാനിക്രിസ്ത്യാനികളുടെ പാരമ്പര്യത്തെക്കുറിച്ചും വർഗ്ഗാഭിമാനത്തെക്കുറിച്ചും റോമിൽ ശക്തമായി വാദിക്കുന്നുണ്ടു്. ഇതിൻെറ പിന്നിലെ രഹസ്യമെന്താണു്? രണ്ടുകൊല്ലം മുൻപ് മെത്രാന്മാർ റോമിൽചെന്നു് മാർപ്പാപ്പായെക്കണ്ടു് ഒരപേക്ഷ സമർപ്പിച്ചു. എന്താണ

ന്നല്ലേ? സുറിയാനി ക്രിസ്ത്യാനികൾക്ക് ഒരു പാത്രിയർക്കീസിനെയും കാതോലിക്കോസിനെയും വാഴിച്ചുതരണമെന്ന്. കേരളത്തിലെ സുറിയാനിക്രിസ്ത്യാനികളോട് ഇക്കാര്യം ആലോചിച്ചുപോലുമില്ല!! കേരളസഭയുടെ പാരമ്പര്യമനുസരിച്ചുള്ള ഇടവകയോഗങ്ങളുടെ പുന:സ്ഥാപനവും ജാതിക്കു തലവനെ സമുദായം തെരഞ്ഞെടുക്കുന്ന രീതിയും പുന:സ്ഥാപിക്കാൻ അവർക്കാഗ്രഹമില്ല. പ്രത്യുത, അവരുടെ അധികാരവും സ്ഥാനവും വികസിപ്പിച്ചുകിട്ടണം. സുറിയാനി ക്രിസ്ത്യാനികൾ വ്യക്തിസഭയാണെന്ന വാദം ഉന്നയിച്ച് തങ്ങളുടെ സിംഹാസനത്തിന്റെ വ്യാപ്തിയും തൊപ്പിയുടെ വലുപ്പവും വർദ്ധിപ്പിക്കണം. സാധാരണക്കാരനായ സുറിയാനി ക്രിസ്ത്യാനിക്ക് ഇതുകൊണ്ട് എന്തു നേട്ടം?

## കരിയാററി മെത്രാനായത് എങ്ങനെ?

ഭരണാധികാരികൾ തങ്ങൾക്കു കീഴിലുള്ളവരെ തെരഞ്ഞെടുക്കുന്നതിന്റെ മാനദണ്ഡം, അനുസരിക്കാനുള്ള സേവകന്റെ കഴിവാണ്. കരിയാററിയുടെ പോർട്ടുഗലിലെ ജീവിതം വ്യക്തമാക്കിയത്, ഏതു പോർട്ടുഗീസുകാരനേക്കാളും രാജ്ഞിയുടെ ആജ്ഞ അനുസരിക്കാൻ കരിയാററി ശ്രദ്ധാലുവായിരുന്നുവെന്നാണ്. മാത്രമല്ല, കൂനൻകുരിശുസത്യത്തിനുശേഷം പോർട്ടുഗീസു ഭരണാധികാരത്തെ ഉപേക്ഷിച്ച മലങ്കരനസ്രാണിമാരെ, റോമിന്റെ കീഴിൽ കൊണ്ടുവരാൻ, പള്ളിവീട്ടിൽ ചാണ്ടിക്കത്തനാരെ മെത്രാനാക്കിയ അതേ തന്ത്രമുപയോഗിച്ച് മലങ്കര നസ്രാണികളെ കരിയാററിയിലൂടെ വീണ്ടും പോർട്ടുഗീസ് രാജ്ഞിയുടെ പാദസേവനത്തിനാനയിക്കാൻ രാജ്ഞിയുടെ ഉപദേശകർ നിശ്ചയിച്ചു. പള്ളിവീട്ടിൽ ചാണ്ടിമെത്രാനെപ്പോലെ കരിയാററിയും വെള്ളക്കാർ നൽകിയ ആടയാഭരണത്തിനുവേണ്ടി സമുദായത്തെ വഞ്ചിച്ചയാളാണ്. മെത്രാനായശേഷം, പോർട്ടുഗലിൽ, കരിയാററിയുടെ വ്യാപാരം അദ്ദേഹം എത്രമാത്രം രാജ്ഞിയുടെ പാദസേവകനായിരുന്നു എന്നു തെളിയിക്കുന്നു. (യജമാനസ്നേഹമുള്ള ഒരു നായയായിരുന്നു അദ്ദേഹം എന്നതിനു സംശയമില്ല.) എല്ലാ കൈമുത്തുദിവസവും രാജ്ഞിയുടെയും രാജകുടുംബാംഗങ്ങളുടെയും കൈമുത്തുന്നതിനുവേണ്ടി ക്യൂ നിൽക്കാൻ ഈ ആത്മാഭിമാനം വിററ മെത്രാന് യാതൊരു സങ്കോചവുമില്ലായിരുന്നു. 16 നൂററാണ്ടുകാലം ആത്മാഭിമാനം വിൽക്കാതെ കേരളത്തിലെ ഹിന്ദുരാജാക്കന്മാരുടെ കീഴിൽ കഴിഞ്ഞ മലങ്കര ക്രിസ്ത്യാനികളുടെ അഭിമാനമെന്തെന്ന് അദ്ദേഹം തെല്ലും ചിന്തിച്ചുപോലുമില്ല.

## കരിയാററി സ്വാതന്ത്ര്യസമരം ചെയ്തുപോലും!

ഈ അടുത്തയിട രാമപുരത്തുവച്ച് ഈ സമുദായവഞ്ചകനെ മെത്രാനാക്കിയതിന്റെ 200-ാം വാർഷികം ഘോഷിക്കുകയുണ്ടായി. കേരള ക്രൈസ്തവരുടെ ചരിത്രമറിയാത്ത ഇന്ത്യൻ പ്രസിഡൻറിനെക്കൊണ്ട് കരിയാററിയെ വെള്ളപൂശിക്കാൻ കത്തോലിക്കാ കോൺഗ്രസ്സും ചില മെത്രാന്മാരും ഒരു പരിശ്രമം നടത്തി. നിലയ്ക്കലിൽ കിളുപ്പിച്ചെടുത്ത കള്ളക്കുരിശ് കരിഞ്ഞുപോയതിന്റെ മനോവീര്യം വീണ്ടെടുക്കാൻ വേറൊരു കള്ളസ്വതന്ത്രസേനാനിയെ വേഷം കെട്ടിച്ചിറക്കാൻ കത്തോലിക്കാ കോൺഗ്രസ്സ് തയ്യാറായതിൽ അത്ഭുതത്തിനവകാശമില്ല. നിലയ്ക്കലെ കള്ളക്കുരിശുപോലെതന്നെ ചരിത്രമറിയാവുന്നവർക്ക് കരിയാററിയും തികഞ്ഞ കള്ളനാണയംതന്നെ.

ചരിത്രം എന്നാൽ, വണക്കമാസപ്പുസ്തകത്തിലെ കഥയാണെന്നു കരുതുന്നവർക്ക് ഇതും ഇതിലപ്പുറവും ആകാം. പക്ഷേ, ചരിത്രത്തിന്റെ പഠനമേശയിൽ നിലയ്ക്കൽ കുരിശും കരിയാററിയും ഒരുപോലെ അയഥാർത്ഥങ്ങളാണ്.



ഒരു വ്യക്തിയുടെ ചരിത്രപ്രാധാന്യം വിലയിരുത്തേണ്ടത് ആ വ്യക്തി ജീവിച്ചിരുന്ന ചരിത്ര പ്രതിസന്ധിയുടെ പശ്ചാത്തലത്തിലാണ്. ആ ചരിത്ര പ്രതിസന്ധിയിൽ ആ വ്യക്തി സ്വീകരിച്ച നയവും നൽകിയ നേതൃത്വവും ആ പ്രതിസന്ധിയെ എങ്ങോട്ടു തിരിച്ചുവിട്ടു എന്നതിന്റെയും അടിസ്ഥാനത്തിലാണ് ആ വ്യക്തിയുടെ ചരിത്രമൂല്യം വിലയിരുത്തേണ്ടത്. ദേശീയസമരങ്ങളിലും ഒരു ജനത സ്വത്വം നേടുന്നതിനുവേണ്ടിയുള്ള പരിശ്രമങ്ങളിലും രണ്ട് പരസ്പര വിരുദ്ധചിന്താഗതികളും ശക്തികേന്ദ്രങ്ങളും ഉണ്ടായിരിക്കും. ഒന്ന്, ഒരു ജനതയുടെ സ്വാതന്ത്ര്യത്തിനായുള്ള ആത്മാവിഷ്ക്കാരത്തിനുള്ള അന്തർദ്ദാഹം. ഈ അന്തർദ്ദാഹത്തിന്റെ ഉറവിടം ആ ജനതയുടെ ഭൂതകാലത്തിലൂന്നിനിൽക്കുന്ന സാംസ്കാരികവേരുകളാണ്. ശക്തമായ ദേശീയബോധവും സാംസ്കാരിക ഐക്യപാരമ്പര്യവും ഈ വേരുകളെ സജീവമാക്കുമ്പോഴാണ് പുത്തൻ ആശകളുടെ നാമ്പുകൾ ഒരു ജനപദത്തിൽ പൊട്ടിവികസിക്കുന്നത്. രണ്ട്, ഒരു ജനതയെ അടിമത്തത്തിൽ തളച്ചിടുവാൻ ആഗ്രഹിക്കുന്ന വിരുദ്ധശക്തികൾ; ഇവ മുൻപറഞ്ഞ മുളകളുടെ വളർച്ചയെ തടയാൻ ആഗ്രഹിക്കുന്നു. ഇതിനു തന്ത്രശാലികളായ വിരുദ്ധശക്തികൾ മുളയുടെ അസ്തിത്വത്തെ ധ്വംസിക്കാതെ അടിവേരുകളെ മുറിച്ചുകളയാൻ പരിശ്രമിക്കും. അടിവേരുകൾ മുറിച്ചാൽ നാമ്പുകൾ തനിയെ ഉണങ്ങും എന്ന് വിരുദ്ധശക്തികൾ മനസ്സിലാക്കുന്നു. നാമ്പുകളെ താലോലിക്കുന്നതായി ഭാവിക്കുന്നതിനാൽ സ്വാതന്ത്ര്യദാഹികളായ ജനങ്ങൾ വൈകാരികമായ സംതൃപ്തി നേടും. അടിവേരുകൾ മുറിക്കുന്നതു കാണാൻ പലപ്പോഴും ആ ജനതയ്ക്കു കഴിഞ്ഞില്ലെന്നും വരും.

അങ്കമാലി സമ്മേളനം കേരള ക്രൈസ്തവരിൽ അന്ന് ഒരു പ്രതിസന്ധിയുണ്ടാക്കി. ഈ പ്രതിസന്ധിയിൽ അവശ്യം രണ്ടു ചേരികളുണ്ടായിരുന്നു. ഈ രണ്ടു ചേരികൾക്കും തനതായ രണ്ടു ലക്ഷ്യങ്ങളുണ്ടായിരുന്നു. അവ പരസ്പരവിരുദ്ധങ്ങളുമായിരുന്നു.

ഡോക്ടർ കരിയാററിയെയും കരിയാററിയുടെ നേതൃത്വത്തെയും വിലയിരുത്തണമെങ്കിൽ ഈ ചരിത്രപ്രതിസന്ധിയിൽ ഇരുവിഭാഗക്കാരുടെയും ലക്ഷ്യങ്ങൾ എന്തായിരുന്നു എന്ന് ആഴത്തിൽ പഠിക്കേണ്ടിയിരിക്കുന്നു.

പോർട്ടുഗീസുകാരുടെ ആഗമനംവരെ കേരളസഭ വികസിപ്പിച്ചെടുത്ത തനതായ ഒരു സംസ്കാരമുണ്ടായിരുന്നു. ഇവിടെ സംസ്കാരം എന്നു ഞാൻ വിവക്ഷിക്കുന്നത് ഒരു സാമൂഹ്യജീവിതശൈലിയാണ്. ക്രിസ്ത്യാനികളുടെ സാമൂഹ്യജീവിതശൈലിയുടെ പ്രധാന ഘടകങ്ങൾ ഇവയായിരുന്നു: (1) ഇടവകയോഗം: ഇടവകയോഗമായിരുന്നു ഓരോ ഇടവകകളുടെയും ഉടമ. ഒരു ഇടവകയിലെ ഭൗതികകാര്യങ്ങളുടെ പൂർണ്ണ ഉത്തരവാദിത്വം ഇടവകയോഗത്തിനായിരുന്നു. ''ഇടവകയോഗം പള്ളിയുടെ ഭൗതികസ്വത്തുക്കളുടെയും ഇടവകയിലെ ക്രിസ്തീയജീവിതം മുഴുവന്റെയും മേലന്വേഷണം വഹിച്ചിരുന്നു. പരസ്യപാപം സംബന്ധിച്ച കേസുകൾ തീരുമാനിച്ചിരുന്നത് ഈ യോഗമാണ്. മഹറോൻവരെയുള്ള ശിക്ഷകളും യോഗം നൽകിയിരുന്നു.'' (കേരളത്തിലെ മാർത്തോമ്മാ ക്രിസ്ത്യാനികൾ, പ്ലാസിഡ്, പേജ് 121.) (2) മെത്രാന്മാർ: മെത്രാന്മാർക്ക് ഭൗതികഭരണമോ സഭാനേതൃസ്ഥാനമോ ഉണ്ടായിരുന്നില്ല. ''വിദേശികളായ മെത്രാന്മാർ (ചിലപ്പോൾ ഒരു മെത്രാൻമാത്രം) ആണ് ഉണ്ടായിരുന്നത്. രാജ്യത്തിലെ ആചാരങ്ങൾ, ഭാഷ മുതലായവ അവർക്കു വൈദേശികമായിരുന്നു. ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തേയ്ക്കുള്ള ഗതാഗതം ദുഷ്ക്കരമായിരുന്നു. ആകയാൽ പ്രായോഗികമായി 'വൈദികാധികാരം' പ്രയോഗിക്കുന്നതുകൊണ്ടു മെത്രാന്മാർ തൃപ്തിപ്പെടേണ്ടിയിരുന്നു.'' (3) അർക്കദിയാക്കോൻ: ''പതിനാറും പതിനേഴും നൂററാണ്ടുകൾ നൽകുന്ന അറിവിൽനിന്ന്, ഫലപ്രദമായ ഭരണം

ഇവിടത്തെ മണ്ണിന്റെ മക്കളും വൈദികരുമായ അക്ക്ദിയാക്കോന്മാരുടെ കൈക ളിലായിരുന്നുവെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു.'' (മുൻഗ്രന്ഥം, പേജ് 119.) (4) പള്ളിപ്രതിനിധിയോഗം: ''പ്രാദേശിക താല്പര്യമുള്ള വിഷയങ്ങളെപ്പ റ്റി പല ഇടവകകളുടെ പ്രതിപുരുഷന്മാർ ഒരുമിച്ചുകൂടി തീരുമാനമെടുത്തിരുന്നു. പൊതുതാല്പര്യമുള്ള കാര്യങ്ങൾ എല്ലാ ഇടവകകളുടെയും പ്രതിനിധികൾ കൂടി യാണ് തീരുമാനിച്ചിരുന്നത്'' (മുൻഗ്രന്ഥം, പേജ് 123).

കേരള ക്രൈസ്തവരുടെ സമൂഹസംസ്ക്കാരം ഊന്നിനിന്നത് ഈ നാലു ഘടകങ്ങളിലായിരുന്നു.

റോമൻ സാമ്രാജ്യത്തിന്റെയും പിന്നീട് പരിശുദ്ധ റോമൻ സാമ്രാജ്യ ത്തിന്റെയും പിന്തുണയോടെ റോമിൽ വികസിച്ചുവന്ന സഭാഭരണസമ്പ്രദായം കേന്ദ്രീകൃതവും ഭൗതികപ്രതാപനിഷ്ഠമായ അധികാരപ്രമത്തവുമായിരുന്നു. മെത്രാൻ രാജകീയമായ ഭരണവ്യവസ്ഥയുടെ ഭാഗമായിത്തീർന്നു. ഇതു് ക്രിസ്തു വിന്റെ കല്പനകൾക്ക് വിരുദ്ധമായിരുന്നു. ''വിജാതീയരുടെമേൽ അവരുടെ ഭരണാധിപർ യജമാനത്വം പുലർത്തുന്നു എന്നും പ്രമാണിമാർ അവരുടെമേൽ അധികാരം നടത്തുന്നു എന്നും നിങ്ങൾക്ക് അറിയാമല്ലോ. ഇതു നിങ്ങളുടെ ഇട യിൽ ഉണ്ടാകരുത്. നിങ്ങളിൽ വലിയവനാകാൻ ആഗ്രഹിക്കുന്നവൻ നിങ്ങളുടെ ഭൃത്യനാകണം. നിങ്ങളിൽ ഒന്നാമനാകാൻ ആഗ്രഹിക്കുന്നവൻ നിങ്ങളുടെ അടിമ യാകണം; മനുഷ്യപുത്രനെപ്പോലെ. മനുഷ്യപുത്രൻ വന്നിരിക്കുന്നത് സേവിക്ക പ്പെടാനല്ല, സേവിക്കാനാണ്; അനേകർക്കുവേണ്ടി സ്വജീവൻ വീണ്ടെടുപ്പു വിലയായി നൽകാനാണ്'' (മത്താ. 20:25-28).

പാശ്ചാത്യ സമൂഹങ്ങളിൽ വിജാതീയരുടെ ഭരണസമ്പ്രദായം ക്രിസ്തു വിന്റെ കല്പനകൾക്ക വിരുദ്ധമായി സഭയിൽ സന്നിവേശിപ്പിച്ചതിനുശേഷം, അധികാരപരവും ആധിപത്യപരവും അക്രമസ്വഭാവമുള്ളതുമായിത്തീർന്നു പാ ശ്ചാത്യസഭ.

എന്നാൽ കേരളത്തിലാകട്ടെ, ക്രൈസ്തവസമൂഹം ആദിമസഭയുടെ ലാളി ത്തവും കൂട്ടായ്മയും പരിപാലിച്ചുപോന്നു. ആദിമസഭയിൽ അപ്പോസ്തലന്മാർ കല്പിച്ച കടമാപരമായ വിഭജനം കാലഘട്ടത്തിന്റെ പരിമിതികളുള്ളിൽ നിന്നു കൊണ്ടു പാലിക്കപ്പെട്ടിരുന്നു (അപ്പോ. പ്രവ. 6:1-4). പേർഷ്യയിൽ നിന്നും ഇവിടെ വന്നിരുന്ന മെത്രാന്മാർക്കു് സഭയുടെ ഭൗതികഭരണം ഉണ്ടായിരുന്നില്ല.

പോർട്ടുഗീസ് ഭരണാധികാരികൾക്ക് അവശ്യമായിരുന്നത്, കേരള ക്രൈസ്തവരുടെ സംസ്ക്കാരത്തെ തകർക്കുകയും, തൽസ്ഥാനത്തു് പോർട്ടുഗീസ് സംസ്ക്കാരത്തെ, രാജകീയ മെത്രാൻപദവിക്കു കീഴിൽ ഏകശാസനാധിഷ്ഠി തമായ സഭാഭരണസമ്പ്രദായം സ്ഥാപിക്കുകയും ചെയ്യുക എന്നതായിരുന്നു.

പോർട്ടുഗീസുകാർ ഇന്ത്യയിൽ വന്നതു് കച്ചവടത്തിനായിരുന്നു; കോള നികൾ സ്ഥാപിക്കുന്നതിനായിരുന്നു. മതം അവർക്ക് അവരുടെ ഈ പ്രാഥമി കലക്ഷ്യങ്ങൾക്കുള്ള ഒരു ഉപാധി മാത്രമായിരുന്നു. മിഷണറി വൈദികരെന്ന പേരിൽ ഇവിടെ വന്നെത്തിയ പാതിരിമാരും മെത്രാന്മാരും പോർട്ടുഗീസ് ഗവണ്മെൻറിന്റെ ഉദ്യോഗസ്ഥന്മാരും കോളനിഭരണത്തിന്റെ വൈതാളികരു മായിരുന്നു. ക്രിസ്തുവിന്റെ രക്ഷാകര സുവിശേഷപ്രസംഗം അവരുടെ രാഷ്ട്രീ യ ലക്ഷ്യങ്ങൾക്കുള്ള മറ മാത്രമായിരുന്നു. (ഫ്രാൻസിസ് സേവ്യരെപ്പോലെ ക്രിസ്തുസന്ദേശത്തിൽ പ്രേരിതരായ ചില മിഷണറിമാർ ഇല്ലായിരുന്നു എന്നല്ല



സൂചന. ബഹുഭൂരിപക്ഷം മിഷണറിമാരും മെത്രാന്മാരും പോർട്ടുഗൽ സാമ്രാ ജ്യമോഹികളുടെ അഞ്ചാം പത്തികളായിരുന്നു.) പോർട്ടുഗീസുകാരുടെ മിഷണ റിപ്രവർത്തനത്തിൽ നടന്ന മാനസ്സാന്തരങ്ങൾ ക്രിസ്തുവിന്റെ സുവിശേഷ ത്തിൽ ആകൃഷ്ടമായി നടന്നതല്ല, പ്രത്യുത മററു പലതുമായിരുന്നു. ഭാരതസഭാ ചരിത്രകാരനായ ഫാ. കൂടപ്പുഴ പോർട്ടുഗീസുകാരുടെ ''മാനസ്സാന്തര'' പ്രവർ ത്തിയെക്കുറിച്ച് എഴുതിയിരിക്കുന്നതു നോക്കുക:

''മലബാറിന്റെയും കോറൊമാൻറലിന്റെയും തീരപ്രദേശങ്ങളിൽ താമസിച്ചിരുന്ന വളരെയേറെ പാവപ്പെട്ട മുക്കുവന്മാർ മുസ്ലീമുകളുടെ ആക്രമണ ങ്ങളിൽനിന്ന് സംരക്ഷണം നേടാൻവേണ്ടി ക്രിസ്തുമതം സ്വീകരിക്കുവാൻ നിർ ബന്ധിക്കപ്പെട്ട സംഭവങ്ങളും വിരളമല്ല. അത്തരത്തിലുള്ള ഒന്നാണ് 1535-37 കാലഘട്ടങ്ങളിൽ നടന്ന പരവരുടെ കൂട്ടത്തോടെയുള്ള മാനസാന്തരം. 1536-ൽ തൂത്തുക്കുടികടലോരത്തു മത്സ്യബന്ധനത്തിലേർപ്പെട്ടിരുന്ന പരവരെ ചില മുസ്ലീം കച്ചവടക്കാർ ആക്രമിച്ച് അപമാനിച്ചു. അവർ ഒരു പരവന്റെ ചെവി മുറിച്ച് അവഹേളിച്ചു. നിസ്സഹായരായ പരവർ ജോവാ ഡി ക്രൂസ് (Joao de Cruz) എന്ന ഒരു പോർട്ടുഗീസ് വ്യാപാരിയുടെ സഹായത്തോടെ പോർട്ടുഗീ സ് സഹായം തേടി. പരവർ മാനസാന്തരപ്പെട്ടു് ക്രിസ്തുമതം സ്വീകരിച്ചുകൊ ള്ളാമെന്നുള്ള വ്യവസ്ഥയിൽ പോർട്ടുഗീസുകാർ പരവർക്ക് സംരക്ഷണം വാഗ്ദാ നം ചെയ്തു. അങ്ങനെ 20,000ത്തോളം വരുന്ന പരവസമൂഹം ഒന്നടങ്കം മാമ്മോ ദീസാ സ്വീകരിച്ച് ക്രിസ്ത്യാനികളായി. അല്പകാലത്തിനുള്ളിൽ അവരുടെ അംഗസംഖ്യ 80,000 ആയി വർദ്ധിച്ചതായി പറയപ്പെടുന്നു. തിരുവിതാംകൂ റിന്റെ തീരപ്രദേശത്തു് വസിച്ചിരുന്ന മുക്കുവസമൂഹം 1544 - ഓടുകൂടി പോർട്ടു ഗീസ് സംരക്ഷണയ്ക്കുവേണ്ടി ക്രിസ്ത്യാനികളാകുന്നുണ്ട്.

ഇങ്ങനെ വിവിധ സാഹചര്യങ്ങളുടെ സമ്മർദ്ദംമൂലം ക്രിസ്ത്യാനികളായ വരോടു് പോർട്ടുഗീസുകാരുടെ മനോഭാവം ബഹുമാനപൂർവ്വകമായിരുന്നില്ല. 1527 ഡിസംബർ 16-ാം തീയതി റവ. ഫാ. സെബാസ്ത്യ (Sebastiao Pires) രാജാവിനു് എഴുതിയ കത്തിൽ പുതുതായി മാനസാന്തരപ്പെട്ടവരുടെ ശോച്യ സ്ഥിതി വർണ്ണിക്കുന്നുണ്ട്. അവരെ അടിമകളെപ്പോലെ കരുതി ദ്രോഹിക്കുന്നു വെന്നും അവർക്കു യാതൊരുവിധ പരിരക്ഷണവും നല്കുന്നില്ലായെന്നും അതിൽ കുററപ്പെടുത്തുന്നു'' (ഭാരതസഭാചരിത്രം, ഡോ. സേവ്യർ കൂടപ്പുഴ, പേജ് 161-162).

തങ്ങളുടെ സാമ്രാജ്യഭരണം സ്ഥാപിക്കുന്നതിനുവേണ്ടി പ്രാദേശിക സം സ്ക്കാരങ്ങളെ തകർക്കുക എന്നതു് പോർട്ടുഗീസുകാർ ഇന്ത്യയിൽ സ്വീകരിച്ച നയമായിരുന്നു. ഭാരത സഭാചരിത്രകാരനായ ഫാ. കൂടപ്പുഴ എഴുതുന്നു: ''രണ്ടു ദശലക്ഷത്തോളം മാത്രം ജനസംഖ്യയുള്ള പോർട്ടുഗീസുകാരുടെ മേൽ ക്കോയ്മ അധികകാലം തുടരുക അസാധ്യമാണെന്ന് അദ്ദേഹം മനസ്സിലാക്കി. ഈ പരാധീനത നികത്താൻ ഇന്ത്യയിൽ പോർട്ടുഗീസ് വംശാവലി വളർ ത്തിയെടുക്കാൻതന്നെ അദ്ദേഹം ശ്രമിച്ചു. പോർട്ടുഗലിൽനിന്ന് വർഷം തോറും സൈനികാവശ്യങ്ങൾക്കും മററു വ്യാവസായികകാര്യങ്ങൾക്കുംവേണ്ടി വന്നുചേർന്ന ആളുകളെക്കൊണ്ടു് ഇവിടത്തെ സ്ത്രീകളെ വിവാഹം ചെയ്യിപ്പിച്ചു. അങ്ങനെ മിശ്രവിവാഹത്തിൽ ഏർപ്പെടുന്നവർക്കു് ആവശ്യമായ എല്ലാ സഹാ യങ്ങളും പോർട്ടുഗീസ് ഖജനാവിൽനിന്ന് അദ്ദേഹം നല്കി. മിശ്രവിവാഹ ത്തിൽ ഏർപ്പെടുന്നവർക്ക് പാരിതോഷികമെന്ന നിലയിൽ 18,000 റീയാസ് കൊടുക്കാൻ കല്പിച്ചു. വിവാഹത്തിനു് മുൻപായി നാട്ടിലെ സ്ത്രീകളും അവരുടെ ബന്ധുക്കളും ക്രൈസ്തവവിശ്വാസം സ്വീകരിക്കണമെന്നുള്ളതു് നിർബന്ധമായി രുന്നു. ഇങ്ങനെ ഇന്ത്യൻസ്ത്രീകളും പോർട്ടുഗീസ് വംശജരുമായുള്ള മിശ്രവിവാ ഹങ്ങളുടെ ഫലമായി യൂറേഷ്യൻസ് എന്ന സങ്കരവർഗ്ഗം രൂപമെടുത്തു. ഇത്തരം

സങ്കരസങ്കേതങ്ങൾ ഇവിടുത്തെ ക്രൈസ്തവരുടെ എണ്ണം കാര്യമായി വർദ്ധിപ്പിച്ചു. പോർട്ടുഗലിലെ റീജൻറായ കാതറയിൻ രാജ്ഞി (The Regent Catharine 1557 - 1562) ഇന്ത്യയിൽ വിവാഹിതരായി താമസിക്കുന്നതിനുവേണ്ടി വളരെയേറെ അനാഥ പെൺകുട്ടികളെ ഇന്ത്യയിലേക്കു് അയച്ചു........മത പീഡനങ്ങളിലൂടെ: പലപ്പോഴും ബലപ്രയോഗത്തിലൂടെ വളരെയേറെ ആളുകളെ പോർട്ടുഗീസുകാർ തങ്ങളുടെ അനുയായികളാക്കാൻ പരിശ്രമിച്ചിട്ടുണ്ട്. ചില സ്ഥലങ്ങളിൽ ഹൈന്ദവക്ഷേത്രങ്ങൾ തകർത്തശേഷം അവിടെത്തന്നെ പള്ളികൾ പണിതു. ഗോവ സന്ദർശിക്കാൻ ആഗതനായ ഡ്യൂമിലെ മെത്രാൻ (Bishop of Dume) ഗോവയിലെ അമ്പലങ്ങൾ നശിപ്പിച്ച് ദേവാലയങ്ങളാക്കി മാററാൻ കല്പിച്ചു. കൂടാതെ ക്രിസ്ത്യാനികളല്ലാത്ത എല്ലാവരെയും അവിടെ നിന്നു് പുറത്താക്കാനും ആജ്ഞാപിച്ചു.'' [ഭാരതസഭാചരിത്രം, ഡോ. സേവ്യർ കൂടപ്പുഴ, പേജ് 160-162]

ഭാരതത്തിൽ സാമ്രാജ്യാധിപത്യം നേടുന്നതിനു് ക്രൈസ്തവമതത്തെ ഉപയോഗിച്ചു. കേരളക്രിസ്ത്യാനികളെ പാശ്ചാത്യമതസംസ്ക്കാരത്തിൻ കീഴിൽ കൊണ്ടുവന്നു് പോർട്ടുഗലിൻെറ രാഷ്ട്രീയ ആത്രുദ്ധത്തിനു ബലം നൽകുക എന്നതായിരുന്നു കേരളത്തിൽ പോർട്ടുഗീസുകാരുടെ ലക്ഷ്യം. ഇതു സാധിക്കണമെങ്കിൽ കേരള ക്രിസ്ത്യാനികളുടെ മതസമൂഹസമ്പ്രദായത്തെ തകർക്കണം. ക്രൈസ്തവ വിജ്ഞാനകോശം പറയുന്നു: ''സാമ്രാജ്യമോഹികളായ പോർട്ടുഗീസുകാർക്കു് ലൗകികരംഗത്തെന്നപോലെ ആദ്ധ്യാത്മികമണ്ഡലത്തിലും ഏകച്ഛത്രാധിപത്യമായിരുന്നു ലക്ഷ്യം. മാർത്തോമ്മാക്രിസ്ത്യാനികളുടെ മെത്രാന്മാർ തങ്ങൾക്കു് വിധേയരായിരിക്കണമെന്നും അവരെ നിയമിക്കുവാനുള്ള അധികാരം തങ്ങൾക്കായിരിക്കണമെന്നും അവർ ശഠിച്ചു. ഇതിലേക്കു് അവരെ ലത്തീനീകരിക്കുവാൻ പോർട്ടുഗീസുകാർ ശ്രമം തുടങ്ങി. മാർത്തോമ്മാക്രിസ്ത്യാനികൾ ഇതിനെ ശക്തിയായി എതിർത്തു'' (ക്രൈസ്തവ വിജ്ഞാനകോശം, ഫാ. ഹൊർമീസ് പെരുമാലിൽ പ്രകാശം, പേജ് 53).

പോർട്ടുഗീസുമെത്രാന്മാരും വൈദികരും പോർട്ടുഗീസു ഖജനായിൽനിന്നും ലഭിച്ച വൻപിച്ച ശമ്പളം ഉപയോഗിച്ച് വളരെ സുഖസൗകര്യങ്ങളിലാണു് ജീവിച്ചിരുന്നതു്. എന്നാൽ സാമ്രാജ്യസ്ഥാപന ലക്ഷ്യങ്ങളോ കച്ചവടലക്ഷ്യങ്ങളോ ഇല്ലാതിരുന്ന പേർഷ്യൻ മെത്രാന്മാർക്കും നാട്ടുകാരായ കത്തനാരന്മാർക്കും സമുദായം നൽകിയിരുന്ന തുച്ഛമായ വരുമാനമേ ഉണ്ടായിരുന്നുള്ളൂ. അപ്പോൾ സാമ്പത്തിക ആകർഷണം നൽകി ഈ ന്യൂനപക്ഷത്തെ വിലയ്ക്കെടുത്താൽ അതു് തങ്ങളുടെ ലക്ഷ്യങ്ങൾക്കു് ഉതകും എന്നു് അവർ മനസ്സിലാക്കി. കേരളക്രൈസ്തവരുടെ സാമൂഹ്യജീവിതത്തിൽ കത്തനാരന്മാർ നിർണ്ണായകമായ സ്വാധീനം ചെലുത്തിയിരുന്നു. അവരെ പൂർണ്ണമായും വിലയ്ക്കെടുത്താൽ തങ്ങളുടെ ലക്ഷ്യം നേടാൻ കഴിയും എന്നവർ വിശ്വസിച്ചു.

അതിനു് ബുദ്ധിമുട്ടുണ്ടായിരുന്നു. പാശ്ചാത്യസഭയിൽ വൈദികർ രാജകീയ മെത്രാന്മാരുടെ വൈതാളികരായിരുന്നെങ്കിൽ കേരളത്തിലെ കത്തനാരന്മാർ ഇടവകക്കാർ തെരഞ്ഞെടുത്തു് ഇടവകയിൽ പഠിച്ച് ഇടവക പുലർത്തിവന്നവരായിരുന്നു. അവരുടെ വേരു് ഇടവകയിലെ ക്രൈസ്തവക്കൂട്ടായ്മയിലായിരുന്നു. ആ വ്യവസ്ഥിതിയിൽനിന്നും അവരെ പറിച്ച് പാശ്ചാത്യ രാജകീയ മെത്രാൻെറ ആരാമത്തിൽ നട്ടെങ്കിൽ മാത്രമേ അവർ പാശ്ചാത്യ മേൽക്കോയ്മയുടെ വൈതാളികരാകുകയുള്ളു എന്നു മനസ്സിലാക്കിയ മിഷണറിമാർ ആ മാർഗ്ഗത്തിൽ ചലിക്കാനാരംഭിച്ചു. ഈ ലക്ഷ്യത്തെ മുൻനിർത്തി പോർട്ടുഗീസുകാർ കേരളത്തിൽ സെമിനാരികൾ സ്ഥാപിച്ചു. ''ലത്തീൻ ആചാരാനുഷ്ഠാനങ്ങളിലേക്കും മേൽകോയ്മയിലേക്കും മാർത്തോമ്മാക്രിസ്ത്യാനികളെ കൊണ്ടുവരാനുള്ള അവസാനത്തേയും എന്നാൽ അത്യന്തം വിജയപ്രദവുമായ ഒരു പദ്ധതി



എന്നാണ് വിൻസൻറ് ഡി ലാഗോസിൻെറ സഹപ്രവർത്തകനായിരുന്ന മോൺഫോർട്ട് എന്ന സന്യാസി സെമിനാരിസ്ഥാപനത്തെക്കുറിച്ച് പറയുന്നതു്...... സെമിനാരി പരിശീലനത്തിൻെറ സ്വഭാവംതന്നെ അതിൻെറ ലക്ഷ്യം വിളിച്ചറിയിക്കുന്നു. വൈദികവിദ്യാർത്ഥികൾക്ക് പൗരസ്ത്യ ആരാധനക്രമത്തെക്കുറിച്ചോ സഭയുടെ പാരമ്പര്യങ്ങളെ സംബന്ധിച്ചോ യാതൊരറിവും നൽകിയിരുന്നില്ല......'' (ഭാരതസഭാചരിത്രം; പേജ് 178 - 179)

''യഥാസ്ഥിതികരായ മാർത്തോമ്മാക്രിസ്ത്യാനികളെ ലത്തീൻ ആചാരാനുഷ്ഠാനങ്ങളിലേക്കും പോർട്ടുഗീസ് വിധേയത്വത്തിലേക്കും കൊണ്ടുവരുന്നതിനു മറെറാരു കരുവും അവർ നീക്കി. നസ്രാണികളിൽ ചിലരെ പോർട്ടുഗലിൽ കൊണ്ടുപോയി പഠിപ്പിക്കുക എന്ന തന്ത്രമായിരുന്നു അതു്. ഇതിനെപ്പററിയുള്ള സൂചന ആദ്യമായി കാണുന്നതു് ബാറോസിൻെറ 'ഗ്രമാററിക്കാ' എന്ന ഗ്രന്ഥത്തിലാണ്. മുട്ടുചിറയിലെ ശിലാലിഖിതത്തിൽ ഒരു ഗീവർഗീസ് അച്ചനും അദ്ദേഹത്തിൻെറ അനന്തരവനായ മാത്യുവും 1528 നു ശേഷം പോർട്ടുഗലിൽ പോയതായി പറയുന്നുണ്ട്. ഫാ. വിൻസെൻറ് ഡി ലാഗോസ് പോർട്ടുഗൽ രാജാവിനയച്ച കത്തിൽ കൊയിംബ്രായിൽ പഠിക്കുന്ന മലബാർ വൈദികവിദ്യാർത്ഥികളെക്കുറിച്ച് പറയുന്നുണ്ട്.

വിദേശത്തുപോയി പഠിച്ചുവന്നവർ ആശയങ്ങളിലും അനുഷ്ഠാനങ്ങളിലും തികച്ചും വൈദേശികമായത്രെ തിരിച്ചുവന്നതു്. അവരിൽ ചിലർ പറങ്കികളെക്കാൾ തീക്ഷ്ണതയോടെ പശ്ചാത്യവത്ക്കരണം തുടങ്ങി. ഇതിൽ എടുത്തുപറയത്തക്ക വ്യക്തിയാണ് മാത്യു ഡയസ്. മത്തായി എന്ന മലയാള നാമധേയം പോരായ്കയാണെന്നു കരുതി 'ഡയസ്' എന്ന പോർട്ടുഗീസ്നാമം കൂട്ടിച്ചേർക്കാൻമാത്രം അദ്ദേഹത്തിൻെറ ആശയത്തിലും വീക്ഷണഗതിയിലും വ്യതിയാനമുണ്ടായി. പോർട്ടുഗൽ രാജാവിനു് അദ്ദേഹം അയച്ച കത്തുകളിൽനിന്നു് ഈ ചിന്താഗതി വ്യക്തമായും മനസ്സിലാക്കാവുന്നതാണ്...... അങ്ങനെ തങ്ങളുടെ മേൽക്കോയ്മയും സ്വാധീനവും ഇവിടുത്തെ സഭയിൽ സ്ഥാപിക്കാൻവേണ്ടി വളരെ ആശകളോടും പ്രതീക്ഷകളോടുംകൂടി പോർട്ടുഗീസുകാർ ആസൂത്രണം ചെയ്ത പദ്ധതി വലിയൊരു പരാജയത്തിലാണ് കലാശിച്ചതു്.'' [ഭാരതസഭാചരിത്രം; ഡോ. സേവ്യർ കൂടപ്പുഴ; പേജ് 181-182].

[ഫാ. കൂടപ്പുഴ ലത്തീനീകരണം എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നതു്. ലത്തീൻഭാഷ ആരാധനഭാഷയാകുകയും മററും ചെയ്തതിലാണ് സുറിയാനി ആരാധനഭാഷയായിരുന്ന കേരളക്രിസ്ത്യാനികൾക്കുള്ള എതിർപ്പെന്നു തോന്നിപ്പോകും ഈ പ്രക്രിയയെ ലത്തീനീകരണം എന്നു വിളിച്ചാൽ. ആരാധനാവ്യവസ്ഥയിൽ ഭാഷക്കുവന്ന മാററമല്ല കേരളക്രിസ്ത്യാനികളെ പ്രകോപിപ്പിച്ചതു്. തന്മൂലം ഈ പ്രക്രിയയ്ക്കു് ലത്തീനീകരണത്തിനു പകരം പാശ്ചാത്യവൽക്കരണം എന്ന വാക്കാണ് കൂടുതൽ ശരിയെന്നു് ഈ ലേഖകനു തോന്നുന്നു.]

പാശ്ചാത്യർ കേരളത്തിൽ ക്രമമായി നടപ്പാക്കാനുദ്ദേശിച്ച പാശ്ചാത്യവൽക്കരണത്തിൻെറ പൂർണ്ണസന്തതിയായിരുന്നു കരിയാററി. റോമിൽ കൊണ്ടുപോയി പന്ത്രണ്ടു കൊല്ലക്കാലം പഠിപ്പിച്ച്, പാശ്ചാത്യരീതിയിൽ പുരോഹിതരെ പഠിപ്പിക്കുന്നതിനുവേണ്ടി റോമിൽനിന്നും ശമ്പളം കൊടുത്തു്, ആലങ്ങാട്ടു സെമിനാരിയിൽ നിയമിക്കപ്പെട്ട കരിയാററിയുടെ കൂറ് കേരളത്തിലെ ക്രിസ്ത്യാനികളുടെ പൂർവ്വകാലസഭാസംവിധാനത്തോടായിരുന്നില്ല എന്നതു് വ്യക്തമാണ്. അദ്ദേഹം വൈകാരികമായി, പാശ്ചാത്യസംവിധാനത്തോടു കൂറു പുലർത്തിയെന്നതിനു തെളിവാണ് സാലെസ് മെത്രാനെ സ്വീകരിക്കാൻ സ്വന്തജനങ്ങളെ പ്രേരിപ്പിച്ചതു്.

സ്വാതന്ത്ര്യസമരത്തിന് രണ്ടു മുഖമുണ്ട്. ഒന്ന്, ഒരു ജനത അടിമത്തത്തി
ലാണ്ടു് സ്വന്തം വേരുകൾ നഷ്ടപ്പെട്ട്, അടിമത്തം സുന്ദരമെന്നു കരുതി, അതി
ന്റെ നുകത്തിനു കീഴിൽ കഴിയുന്ന അവസ്ഥ; അത്തരം സാമൂഹ്യപരിതോവ
സ്ഥയിൽ ഒരു നേതാവോ ഒരു കൂട്ടം നേതാക്കന്മാരോ ആ സമുദായത്തിന്റെ
വേരുകൾ പഠിച്ച്, അടിമത്തത്തിൽ പെട്ട ജനതയിൽ സ്വത്വത്തിന്റെ മുദ്രപ
തിപ്പിച്ച് സ്വതന്ത്രരാക്കാനുള്ള പ്രക്രിയ സ്വാതന്ത്ര്യസമരത്തിന്റെ മുഖമണിയു
ന്നു. എന്നാൽ ജനങ്ങൾക്ക് സ്വാതന്ത്ര്യം വേണ്ട; സ്വാതന്ത്ര്യമെന്തെന്ന് അവർക്ക്
അറിഞ്ഞുംകൂടാ; ഇസ്രായേൽക്കാരിൽ സ്വാതന്ത്ര്യബോധമുണ്ടാക്കിയ മോശെയും
ഭാരതസ്വാതന്ത്ര്യത്തിനുവേണ്ടി പണിയെടുത്ത നേതാക്കന്മാരും നേതൃത്വം കൊടു
ത്തതു് ഇത്തരം സ്വാതന്ത്ര്യസമരത്തിനാണ്. പടിപടിയായി മാത്രമേ ഒരു ജനത
ഇത്തരം സന്ദർഭങ്ങളിൽ സ്വത്വം നേടിയെടുക്കു. സ്വാതന്ത്ര്യം അന്തിമലക്ഷ്യമാ
ണെന്നറിയാമെങ്കിൽ പോലും, ആ സ്വാതന്ത്ര്യബോധത്തിലേക്കു ജനങ്ങൾ ഉണ
രുന്നതു് പല കാലഘട്ടങ്ങളിലായാണ്.

സ്വാതന്ത്ര്യപ്രസ്ഥാനത്തിന്റെ മറ്റൊരു മുഖം, ജനങ്ങൾ സ്വന്തസ്വത്വം
മനസ്സിലാക്കി, അധീശത്വത്തിനെതിരായി വിപ്ലവം നടത്തുന്നു. ഇത്തരം സന്ദർ
ഭങ്ങളിൽ നേതാക്കൾക്ക്, ജനങ്ങളെ ഏകോപിപ്പിച്ച്, അധീശശക്തിക്കെതിരെ,
നിറുത്തിയാൽ മതി; ജനവികാരങ്ങളെ അധീശശക്തിയുടെ മുൻപിൽ അവതരി
പ്പിച്ച് ലക്ഷ്യസാദ്ധ്യത്തിനായി ജനങ്ങളെ നേരായി നയിച്ചാൽമതി. ജനങ്ങൾ
നേതാവിനെ അനുസരിച്ചുകൊള്ളും. ഫ്രഞ്ചു വിപ്ലവവും അമേരിക്കൻ സ്വാതന്ത്ര്യ
വിപ്ലവവും ഈ ഗണത്തിൽ പെടുന്നു. ഇളകിമറിയുന്ന ജനലക്ഷങ്ങൾ നേതാവി
നായി ദാഹിക്കുന്നു. യഥാർത്ഥ നേതൃത്വം ജനതയെ അവരുടെ അന്തരാത്മാവി
ന്റെ ദാഹത്തിനനുസരിച്ച് നയിച്ച് സാഫല്യം നേടും. അമേരിക്കൻ വിപ്ലവ
ത്തിന് വാഷിംഗ്ടൺ നൽകിയ സമചിത്തമായ നേതൃത്വം ഇതിനു തെളിവാ
ണ്. ഫ്രഞ്ചുവിപ്ലവത്തിന്റെ പരാജയം, അത്തരം നേതൃത്വത്തിന്റെ അഭാവ
മാണ്.

അങ്കമാലിയിൽ ഏതെങ്കിലും നേതാവിന്റെ പ്രേരണ കൂടാതെതന്നെ സ
മുദായം ഉണർന്ന് വിപ്ലവത്തിനു തയ്യാറാകയായിരുന്നു. കൂനൻകുരിശിലും സംഭ
വിച്ചതു് അതുതന്നെ. ഈ സ്വാതന്ത്ര്യബോധം ഏതെങ്കിലും ഒരു നേതാവിന്റെ
സൃഷ്ടിയായിരുന്നില്ല. ജനങ്ങളുടെ ലക്ഷ്യവും വ്യക്തമായിരുന്നു. മിഷണറിമാ
രുടെ ആധിപത്യത്തിൽ നിന്നും വിമോചിതരായി, കേരള ക്രിസ്ത്യാനികളുടെ
പാരമ്പര്യമനുസരിച്ചുള്ള സഭാസംവിധാനത്തിന്റെ ആവിഷ്ക്കരണം. വിശറി
അന്വേഷിക്കുന്ന കാറ്റുപോലെ നേതാവിനെ അന്വേഷിക്കുന്ന ഒരു ജനതയെ
യാണ് നാം അങ്കമാലിയിൽ കാണുന്നതു്.

ഒരു നേതാവിനുവേണ്ടിയുള്ള ദാഹം !

ഈ നേതൃത്വം കൊടുക്കാൻ മുട്ടത്തുകാരൻ ചാക്കോക്കത്തനാർ തയ്യാറായി.
പാറേമ്മാക്കൽ പറയുന്നു: ''ഇനി നമ്മുടെ ഇടയിലുള്ള ഭിന്നതകളെല്ലാം തീന്ന്,
സമുദായത്തിനും ജനങ്ങൾക്കും ആവശ്യമുള്ള കാര്യങ്ങൾ ചർച്ചചെയ്തു തീരുമാനമു
ണ്ടാക്കാൻ കഴിയുമെന്ന് എല്ലാവരും ആശ്വസിച്ചിരിക്കുന്നതിനിടയിൽ എങ്ങനെ
യെന്നറിഞ്ഞില്ല, യോഗത്തിൽ കലക്കമുണ്ടായി'' (വർത്ത. പേജ് 44). ഈ കല
ക്കത്തിനു കാരണം മിഷണറിമാരുടെ പിണിയാളുകളായിരുന്നു എന്ന് നിസ്സംശ
യം പറയാം. കത്തനാർ എഴുതുന്നു: ''ഇങ്ങനെ യോഗത്തിൽ പിറുപിറുപ്പുകളും
ധ്യാനങ്ങളും നമസ്ക്കാരങ്ങളും ആയിക്കഴിഞ്ഞ തക്കംനോക്കി യോഗത്തിലുണ്ടാ
യിരുന്ന പാതിരിമാരുടെ രഹസ്യദൂതന്മാർ വരാപ്പുഴയ്ക്കു് ആളയച്ച് പാതിരിമാർ
ഉടൻ അങ്കമാലിയിൽ എത്തിയാൽ കാര്യങ്ങൾ വിചാരിച്ചതുപോലെ സാധി
ക്കാമെന്ന് അറിവുകൊടുത്തു.'' (വർത്ത. പേജ് 44.) അപ്പോൾ യോഗം കല
ക്കാനും മിഷണറിമാരെ സഹായിക്കാനും ആൾക്കാർ യോഗത്തിൽത്തന്നെ



ഉണ്ടായിരുന്നു എന്നു വ്യക്തമാണ്. പാതിരിമാർ വന്നശേഷമാണ് കരിയാററി
യും യോഗത്തിൽ വരുന്നതു്. കേരളസഭയിൽ ഉണ്ടായ ഭിന്നതകളുടെ കാരണ
ങ്ങൾ ഫാ. കൂടപ്പുഴ എഴുതുന്നതു് ഇത്തരുണത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ട
താണ്. ''മാർത്തോമ്മാക്രിസ്ത്യാനികൾ തനതായൊരു ജീവിതശൈലി വള
ർത്തിയെടുത്തിരുന്നു. ക്രൈസ്തവവിശ്വാസവും ഇന്നാട്ടിലെ സംസ്ക്കാരവും സമ
ഞ്ജസമായി സമരസപ്പെടുത്തിക്കൊണ്ടുള്ള ഒന്നായിരുന്നു അതു്. ഹൈന്ദവർക്കു്
ഭൂരിപക്ഷമുണ്ടായിരുന്ന ഒരു സമൂഹത്തിൽ തങ്ങളുടേതായ മതവിശ്വാസവും സഭാ
പാരമ്പര്യങ്ങളും കോട്ടംകൂടാതെ പരിപാലിക്കുവാനും മററുള്ളവരുടെ ബഹുമാനാ
ദരങ്ങൾക്ക് അർഹരാകുവാനും അവർക്കു് സാധിച്ചിരുന്നു. സർവ്വോപരി സാമു
ദായികവും സഭാപരവുമായ ഐക്യം വളർത്തിയെടുത്ത് ഒരു നിധിപോലെ
അതു കാത്തുസംരക്ഷിക്കുകയും ചെയ്തിരുന്നു. മാർത്തോമ്മാക്രിസ്ത്യാനികളുടെ
ഇടയിൽ ഭിന്നതകൾ ഉണ്ടാകുന്നതു് പോർട്ടുഗീസുകാരുടെ ആഗമനശേഷമുണ്ടായ
പാശ്ചാത്യമേധാവിത്വത്തിന്റെ കാലത്താണെന്നതൊരു ദുഃഖസത്യമത്രേ''
[ഭാരതസഭാചരിത്രം; പേജ് 273].

അങ്കമാലിയിലുണ്ടായ ഭിന്നിപ്പിന്റെ ചരടു്, വിഭജിച്ചു ഭരിക്കുക എന്ന
തത്വശാസ്ത്രത്തിന്റെ പരികർമ്മികളായ മിഷണറിമാരിൽ ചെന്നെത്തുന്നു.

കുളം കലക്കി മീൻപിടിക്കുക എന്ന അടവ് ഇവിടെ വളരെ വിദഗ്ദ്ധമാ
യി മിഷണറിമാർ പ്രയോഗിച്ചു. അങ്കമാലിയോഗം പാതിരിമാർ തന്ത്രപൂർവ്വം
കലക്കി. മുട്ടത്തുകാരൻ ചാക്കോക്കത്തനാർ സമുദായത്തിൽ വഹിച്ചിരുന്ന നേതൃ
ത്വം പാതിരിമാർക്കപകടമാണ്. പാശ്ചാത്യവിദ്യാഭ്യാസംകൊണ്ടു് കേരള പാ
രമ്പര്യം ചോർത്തിക്കളഞ്ഞ കരിയാററിയെ അങ്ങനെയാണ് നേതൃത്വത്തിൽ പ്ര
തിഷ്ഠിക്കുന്നതു്. പൂർണ്ണമായും പാശ്ചാത്യ സംവിധാനത്തിന്റെ ആരാധകനാ
യാണ് നാം കരിയാററിയെ കാണേണ്ടതു്. അദ്ദേഹം അവരുടെ ഉപ്പും ചോറും
തിന്നുന്നവനായിരുന്നു. അതിന് നന്ദികാട്ടാൻ അദ്ദേഹം കടമപ്പെട്ടിരുന്നു. ആ
വ്യവസ്ഥയുടെ മൂല്യങ്ങളെക്കുറിച്ചും ആ വ്യവസ്ഥയിൽ ഉന്നതസ്ഥാനങ്ങളിലേ
ക്കുള്ള പ്രവേശനത്തിനാവശ്യമായ അടവുകളും അദ്ദേഹത്തിനറിയാമായിരുന്നു.

തോമ്മാക്കത്തനാർ സൂക്ഷ്മദൃഷ്ടിയും സമുദായാഭിമാനിയുമായിരുന്നു. എ
ന്നാൽ കരിയാററിയോ, പാശ്ചാത്യസംവിധാനത്തിന്റെ തികഞ്ഞ അടിമയും.

റോമിൽ വളരെക്കാലം ജീവിച്ചയാളാണ് കരിയാററി. റോമിൽ നട
ക്കുന്ന കൊള്ളരുതായ്മകളും അനീതിയും രാജകീയപ്രൗഢിയും ധനവിനി
യോഗവും എല്ലാം കരിയാററിക്കറിയാം. കേരളക്കരയിലെ ക്രിസ്ത്യാനികൾ
പാതിരിമാരെ മാത്രമേ കണ്ടിട്ടുള്ളു. പാതിരിമാരുടെ അക്രമത്തിനു കാരണം,
അവർ വ്യക്തിപരമായി കുറക്കാരാകയാലാണെന്ന ധാരണ സൃഷ്ടിച്ച് പാശ്ചാ
ത്യസഭാസംവിധാനത്തെ ന്യായീകരിക്കുന്നതിനുള്ള പരിശ്രമത്തിന്റെ ഭാഗമാ
യാണ് മാർതോമ്മായുടെ പുനരൈക്യ പ്രസ്ഥാനത്തെ തന്ത്രപൂർവ്വം കരിയാററി
മുന്നോട്ടുവച്ചതു്. മാത്രമല്ല, താൻ പാശ്ചാത്യസഭാസംവിധാനത്തിന്റെ ഉത്തമ
അപ്പോസ്തലനാണെന്ന് തെളിയിച്ചാൽ റോമിൽനിന്നും ലഭിക്കുമായിരുന്ന അം
ഗീകാരത്തിന്റെ വിലയും കരിയാററിക്കു നന്നായി അറിയാമായിരുന്നു. അതു
കൊണ്ടു് താൻ പാശ്ചാത്യസഭാസംവിധാനത്തിന്റെ കനത്ത പിൻതുണക്കാര
നാണെന്ന് റോമായെ അറിയിക്കുന്നതിന് അദ്ദേഹത്തിനുള്ള തത്രപ്പാടുനോക്കുക.

''കിഴക്കേ ഇന്ത്യയിൽ ഉൾപ്പെട്ട മലയാളക്കരയിലെ ജനങ്ങൾ സത്യവി
ശ്വാസത്തിൽ അടിയുറച്ചു വളർന്നുവന്നവരാണ്. എന്നാൽ കഴിഞ്ഞ നൂററാണ്ടി
ന്റെ മദ്ധ്യത്തിൽ അന്തഛിദ്രങ്ങൾകൊണ്ടു നിരാശരായ അവരിൽ ഒരു ഗണം ഒരു

പ്രത്യേക കക്ഷിയായി തിരിഞ്ഞു. അവർ അന്ധനായ മാർഗ്ഗദർശിയെ സ്വയം നിയമിച്ചു. ദിവസന്തോറും ദുഃഖസങ്കടങ്ങൾ അനുഭവിച്ചു. ഈ ദുരവസ്ഥ അവശേഷിച്ച ഗണത്തിനു മാത്രമല്ല ആകമാന സഭയ്ക്കുതന്നെ ഹൃദയവേദനയ്ക്കു കാരണമായിത്തീർന്നു. ഈ ഭാഗ്യംകെട്ട നാട്ടിലേക്കാണ് അപ്പസ്തോലിക വിശ്വാസപ്രബോധനാർത്ഥം ഈ പ്രൊപ്പഗാന്താ ഫീദേ തിരുസ്സംഘം എന്നെ അയച്ചതു്. ചതിയിലകപ്പെട്ട ജനങ്ങളുടെ വണക്കത്തിനു വിഷയമായിക്കഴിയുന്ന ഇടത്തുടെന്ന മല്ലനെ ധ്വംസിക്കുവാൻ കഴിവുള്ള സത്യത്തിന്റെ സിംഹാസനമിരിക്കുന്ന പാറയിൽനിന്ന് അടർന്നുപോയ നിസ്സാരമായ ഒരു ചെറിയ കൽക്കഷണം മാത്രമായിരുന്നു ഞാൻ. എന്നാൽ മുലപ്പാലോടുകൂടി ഞാൻ നുകർന്ന പരിശുദ്ധമായ വിശ്വാസവും, പതിനൊന്നുകൊല്ലം ഈ വന്ദ്യമായ ഉർബൻ സർവ്വകലാശാലയിൽ ഞാൻ പഠിച്ച കരുത്തുറ്റ തത്ത്വങ്ങളും എനിക്കു ബലം പകർന്നുതന്നു. എന്നെ ഭരമേല്പിച്ച രംഗത്തു് എന്റെ കർത്താവിന്റെ രാജ്യം വിപുലമാക്കാൻ ഞാൻ പ്രവർത്തിച്ചു. എന്റെ കഴിവുകളെല്ലാം ഉപയോഗിച്ച് അറിവും ആഭിജാത്യവും കൊണ്ടു് അഭിവന്ദ്യരായ പലരെയും ഞാൻ സത്യവിശ്വാസത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു. പ്രസിദ്ധനും അനേകങ്ങളുടെ അധിപനുമായ മാർതോമ്മാ എന്ന യാക്കോബായെ മെത്രാപ്പോലീത്തായോടു സംസാരിപ്പാൻ വികാരി അപ്പസ്തോലിക്കാ എന്നെ ചുമതലപ്പെടുത്തി. ബലഹീനന്മാരിലൂടെ ബലഹീനന്മാരെ പിടിച്ചെടുക്കുന്നവനിൽ വിശ്വാസമർപ്പിച്ചുകൊണ്ടു് സസന്തോഷം ആ ചുമതല ഞാനേറ്റെടുത്തു. ഒരു വലിയ രാജ്യം ജയിച്ചടക്കുന്നതുപോലെ എന്റെ ശക്തിക്കതീതമായ ഒരു വേലയായിരുന്നു അതു്. ഒടുവിൽ എല്ലാം ശുഭമായ ഒരു പര്യവസാനത്തിലെത്തി. പലപ്പോഴും ഞങ്ങൾ നേരിട്ടു സംസാരിച്ചു. ചിലപ്പോൾ കത്തുകൾ കൈമാറി. ദൈവത്തിന്റെ കൃപ ഈ മനുഷ്യനിൽ വിളങ്ങുന്നതു ഞാൻ കണ്ടു. ഈ പ്രധാനപ്പെട്ട വിജയത്തിന്റെ വാർത്തയോടൊപ്പം അദ്ദേഹത്തെ കത്തോലിക്കാ കൂട്ടായ്മയിലേക്കു സ്വീകരിക്കാനുള്ള അപേക്ഷയും എന്നെ ഭരമേല്പിച്ച് അയച്ചിരിക്കുന്നു. എനിക്കു് അതു സഭാധികാരസമക്ഷം വിളംബരമെന്യേ സമർപ്പിക്കുന്നതിനു കഴിയുകയും ചെയ്തിരിക്കുന്നു.'' (വർത്തമാനപ്പുസ്തകം: പേജ് 203-204)

ഇവിടെ കരിയാറ്റി ഒരു കങ്കാണിയുടെ വേഷമാണ് അണിയുന്നതു്. മാർതോമ്മായെ ''സത്യവഴിയി''ലേക്കു കൊണ്ടുവന്നാൽ അതിലൂടെ തനിക്കും ഉന്നതങ്ങളിലേയ്ക്കുയരാം എന്നദ്ദേഹം കണ്ടു. പോർട്ടുഗലിലും റോമിലും രണ്ടു് അടവുകളാണ് കരിയാറ്റി സ്വീകരിക്കുന്നതു്. ഇതിനു കാരണമുണ്ടു്. കർമ്മലീത്തരുടെ ഭരണത്തിൻകീഴിൽ കരിയാറ്റിക്കു് സ്ഥാനമാനങ്ങൾ ലഭിക്കുക അസാദ്ധ്യമാണ്. കാരണം വരാപ്പുഴയുടെ ഭരണാധികാരിയായി റോമാ, ദെസന്ത മർഗരീത്തായെ നിയമിച്ചുകഴിഞ്ഞു. സാലെസ്' മെത്രാന്റെ നിയമനത്തെ എതിർത്തവരിൽ മുഖ്യൻ ഈ പാതിരിയായിരുന്നു. സാലെസ് മെത്രാന് പിന്തുണ കൊടുത്തവരിൽ പ്രധാനി കരിയാറ്റിയും. അപ്പോൾ കർമ്മലീത്താ പാതിരിമാരുടെ കീഴിൽ കരിയാറ്റിയുടെ നില അത്ര സുരക്ഷിതമല്ല. അതുകൊണ്ടു് പോർട്ടുഗീസുമെത്രാനുവേണ്ടി പോർട്ടുഗലിൽ അപേക്ഷ കൊടുക്കുകയും പോർട്ടുഗലിനെക്കൊണ്ടു് ദെസന്ത മർഗരീത്താ മെത്രാന്റെ നിയമത്തിനെതിരെ റോമിൽ സമ്മർദ്ദം ചെലുത്തി (ചതിച്ച്) അദ്ദേഹത്തിന്റെ മെത്രാൻപദവി തട്ടിക്കളയുകയും ചെയ്തു. (വർത്ത. പേജ് 116-223.) ഇനി റോമിൽനിന്നും മാർതോമ്മാ മെത്രാന്റെ പുനരൈക്യംകൂടി സാധിച്ചാൽ വിജിഗീഷുമായി മടങ്ങി പറങ്കിമെത്രാന്റെ കീഴിൽ സ്ഥാനമാനങ്ങളോടെ വിരാജിക്കാം എന്നു കരിയാറ്റി സ്വപ്നം കണ്ടു.

പാറേമ്മാക്കൽ പറയുന്നതു് എത്ര സത്യം. ''ദരിദ്രരും പീഡിതരുമായ മലങ്കരക്കാരോടു കരുണയും സഹതാപവും തോന്നി അവരുടെ അജ്ഞതയും



അന്ധതയും ദൂരീകരിച്ച് അവരെ ജ്ഞാനത്തിൽ വളർത്തിക്കൊണ്ടുവരാൻ റോമിൽചെന്ന് അനുസ്യൂതം പ്രയത്നിച്ച് മലങ്കരയിൽ ഒരു സെമിനാരി അനുവദിച്ചല്ലോ എന്നു കാണുന്നവർക്കൊക്കെ തോന്നും. എന്നാൽ, വ്യാജപ്രവാചകന്മാരും കള്ളമിശിഹാമാരും ആരാണെന്ന് അവരുടെ പ്രവൃത്തി കണ്ടു ഗ്രഹിച്ചുകൊള്ളണമെന്നു വിശുദ്ധഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നതുപോലെ നിന്റെ ഉള്ളിലെ വിചാരമെന്തായിരുന്നെന്നു നിന്റെ പ്രവൃത്തി നിരീക്ഷിക്കുന്ന ബുദ്ധിമാന്മാർ മനസ്സിലാക്കിക്കൊള്ളും. അതെന്തെന്നാൽ, നിന്റെ ഈ സെമിനാരിയിൽ പഠിച്ചു പുറത്തു വരുന്നയാളുകൾ എന്തെങ്കിലും പഠിച്ചിട്ടാണോ വരുന്നതു്? ലത്തീൻ ഭാഷയെങ്കിലും അവർ പഠിക്കുന്നുണ്ടോ? അക്ഷരംപോലും അവർക്കറിഞ്ഞുകൂടെന്നു മലങ്കരയിൽ പ്രസിദ്ധമാണ്. അവർക്കു സുറിയാനി അറിയാമോ? കുർബാനയിലും പ്രാർത്ഥനയിലും ഉരുവിടുന്ന മൊഴികളുടെ അർത്ഥംപോലും അവരിൽ പലർക്കും നിശ്ചയമില്ല. പിന്നെ അവർ അവിടെ എന്താണ് പഠിക്കുന്നതു്? *നിനക്കു ദാസ്യവേല ചെയ്യാൻ അവർ പഠിക്കുന്നുണ്ടു്*. കൂടാതെ മലയാളത്തിൽ ചുവടും മുടുമില്ലാതെ കുട്ടികൾക്കുവേണ്ടി എഴുതിയുണ്ടാക്കിയിരിക്കുന്ന വേദപാഠവും 'നാലു മൊഴി കൂദാശയെന്നു പറയുന്ന പടുവഞ്ചനയും' നീ അവരെ പഠിപ്പിച്ചു വിടും. മലയാളത്തിൽ പടച്ചുവിട്ട ഈ പടുവഞ്ചനകൾ പഠിക്കാൻ സെമിനാരി കൂടിയേ തീരൂ എന്നുണ്ടോ ? വല്ല എഴുത്താശാന്മാർക്കും സാധിക്കുന്ന ജോലി ആണതു്. ഒരു എഴുത്തുപള്ളിയുണ്ടാക്കിയാലും അതിനു ധാരാളം മതിയാകും. അപ്പോൾ സെമിനാരി ഉണ്ടാക്കിയതും അതിനു റോമിൽനിന്നു ചെലവു പറ്റുന്നതും എന്തിന്? നിനക്കു് അടിമപ്പണി ചെയ്യാൻ ധാരാളം ആളുകളെ വാർത്തെടുക്കണം. നിന്റെ മഹിമയും പ്രതാപവും എല്ലാവരെയും അറിയിക്കയും വേണം. ഏറ്റം ഞെരുക്കവും സങ്കടങ്ങളും ഞങ്ങളുടെ സമൂഹം അനുഭവിച്ചുപോന്നുവെങ്കിലും ഉടയതമ്പുരാന്റെ കൃപകൊണ്ടു് ഞങ്ങളുടെ കാരണവന്മാർ നിക്ഷേപംപോലെ ഞങ്ങൾക്കു കൈപകർന്നുതന്നിരുന്ന വിശുദ്ധഗ്രന്ഥത്തെക്കുറിച്ചുള്ള അറിവുപോലും ഇല്ലായ്മ ചെയ്തുകൊണ്ടാണ് മേല്പറഞ്ഞ മലയാളത്തിലെഴുതിയ പടുവഞ്ചനകൾ പഠിപ്പിച്ച് മലങ്കര ക്രിസ്ത്യാനികളെ ഓരോ ഭാഷയും, ശബ്ദശുദ്ധിയും, വിശുദ്ധഗ്രന്ഥപരിചയവും ഇല്ലാത്ത മൂഢന്മാരാക്കിത്തീർത്തു് നീ *അവരെ നിന്റെ ചൊൽപ്പടിയിൽകൊണ്ടുവരുന്നതു്*''(വർത്ത. പേജ് 343-344).

''പോർട്ടുഗീസുകാർക്കു ദാസ്യവേലചെയ്യാനു''ള്ള പഠനമായിരുന്നു കരിയാറ്റിക്കു് ലഭിച്ചതു്. തന്മൂലം കരിയാറ്റിയെ അവരുടെ ചെല്പടിയിൽ നിറുത്തി. മലങ്കരയിലെ ക്രൈസ്തവരുടെ പൂർവ്വകാലസഭാസംവിധാനത്തിന്റെ പുനർസൃഷ്ടിയായിരുന്നു അന്നത്തെ ലക്ഷ്യം. ഉദയംപേരൂർ സൂനഹദോസുമുതൽ പാശ്ചാത്യർ അറത്തു മുറിച്ച സംസ്കാരത്തിന്റെ അടിവേരുകൾ അങ്കമാലിയിലും സജീവമായി ജനങ്ങളിൽ പ്രസരിച്ചിരുന്നു. ഈ സംസ്കാരത്തിന്റെ ബാക്കി അടിവേരുകൾക്കൂടി മുറിക്കാൻ ഒരു കോടാലി അന്വേഷിക്കയായിരുന്നു പാശ്ചാത്യർ. വൃക്ഷത്തിൽനിന്നുതന്നെ കമ്പു മുറിച്ച് കോടാലിക്കു കയ്യിടുന്ന അടവ് കൂനൻകുരിശിനുശേഷം റോമാക്കാർ, പറമ്പിൽ ചാണ്ടി മെത്രാനിലൂടെ വിദഗ്ധമായി പരീക്ഷിച്ചു വിജയിച്ചതാണ്. ഉപയോഗം കഴിഞ്ഞപ്പോൾ ചാണ്ടി മെത്രാനെ കറിവേപ്പിലപോലെ എറിഞ്ഞുകളഞ്ഞു. അങ്കമാലിയിൽ ഉണ്ടായ പ്രതിസന്ധിയിൽ, കോടാലിക്കൈ ആകുവാൻ ഏറ്റവും ഉത്തമൻ കരിയാറ്റിയാണെന്ന് പാശ്ചാത്യർ മനസ്സിലാക്കി.

സ്വന്തം സ്വത്വം നേടാൻ ഇളകിനിന്ന ജനതയ്ക്കു്, കരിയാറ്റിയെത്തന്നെ നേതൃത്വപ്പട്ടം കെട്ടിക്കൊടുത്തെങ്കിൽ മാത്രമേ ജനതയെ ലക്ഷ്യത്തിൽനിന്നും വ്യതിചലിപ്പിച്ചു നയിക്കാനാകൂ എന്ന് പാതിരിമാർ കണ്ടുപിടിച്ചു. സമുദായത്തിന്റെ സാംസ്കാരിക വേരുകൾ തന്റെ ജീവിതത്തിൽ ആഴമായി പതിപ്പിച്ചിരുന്ന മുട്ടത്തുകാരൻ ചാക്കോക്കത്തനാർ, സമുദായത്തെ പാശ്ചാത്യ സഭാസംവി

ധാനത്തിനെതിരെ തിരിച്ചു വിട്ടമെന്നറിയാമായിരുന്നു. പുറമെ സമുദായാഭി
മാനവും,ഉള്ളിൽ പാശ്ചാത്യ സഭാസംവിധാനത്തോട്ട് കൂറും ഉള്ള ഒരാരം പാതിരി
മാർക്കാവശ്യമായിരുന്നു. കരിയാററിയായിരുന്ന ഇതിന സർവ്വഥാ യോഗ്യൻ.

''പാതിരിമാരുടെ കൃപയാൽ''സമുദായ നേതൃത്വം ലഭിച്ച കരിയാററി,
ജനങ്ങളുടെ ആത്മദാഹത്തെ മറെറാരു വഴിക്കു ചലിപ്പിക്കുന്നതായി കാണാം.
അതാണ്ട് മാർത്തോമ്മാ 6-ാമൻെറ പുനരൈക്യം.

പുനരൈക്യമായിരുന്നില്ല അന്നു സജീവമായ പ്രശ്നം. അങ്കമാലിയിൽ
വച്ച് പാതിരിമാർ പടിയോല എഴുതിവച്ച് രണ്ടു മാസം കഴിഞ്ഞപ്പോരം ആ
പടിയോലയിലെ കരാറുകളെ പാതിരിമാർ ലംഘിച്ചു. ഈ പടിയോലയുടെ
കയ്യെഴുത്ത് കരിയാററിയുടെതായിരുന്നു. ''നാലു പള്ളിക്കാർ കേട്ടു വിധിക്കാ
തെ ശിക്ഷിക്കയില്ലെന്ന് 1773-ാമാണ്ടു നിങ്ങരംതന്നെ അങ്കമാലിയിൽവെച്ച്
എഴുതിത്തന്നശേഷം, ഞങ്ങളുടെ ജനങ്ങളുടെ കെല്പില്ലായ്മ നിമിത്തം എഴുതിത്ത
ന്നതെല്ലാം അവഗണിച്ച് പനച്ചിക്കൽ വറുഗീസുകത്തനാരെ മലയാററൂർ പള്ളി
യിലെ പുതുഞായറാഴ്ച ദിവസം ജനക്കൂട്ടത്തിനു നടുവിൽനിന്നു കുററം വെളി
പ്പെടുത്താതെ പിടിച്ചു കെട്ടി കഴുത്തിൽ തുടലുമിട്ടു വലിച്ചുകൊണ്ടുപോയി പള്ളി
ക്കാർ കേട്ടു വിധികല്പിക്കാൻ അവസരം നല്കാതെ കട്ടിലിന്മേൽ കിടത്തി വടക
രെക്കൊണ്ടു തല്ലിച്ചതും, ഞങ്ങളുടെ പള്ളിയിലെ പെരുന്നാളാഘോഷത്തിനു വ
ന്നിട്ട് അവിടെ പിരിഞ്ഞു കിട്ടുന്ന നേർച്ചപ്പണം മുഴുവൻ അപഹരിച്ചുകൊണ്ടു
പോയി ധൂർത്തടിക്കുന്നതുമെല്ലാം നിങ്ങരം ദൈവത്തെപ്രതി ചെയ്യുന്നതാണ്.''
(വർത്തമാനപ്പുസ്തകം;പേജ് 346.)

അങ്കമാലി സമ്മേളനത്തിനുശേഷവും അനസ്യൂതമായി പാതിരിമാർ അ
ക്രമം പ്രവർത്തിച്ചുകൊണ്ടിരുന്നു. അങ്ങനെ അക്രമം പ്രവർത്തിച്ചുകൊണ്ടിരു
ന്ന പാതിരിമാരുടെ അടിമത്തത്തിലേക്ക് മാർത്തോമ്മാ ആറാമനെ പുനരൈക്യ
പ്പെടുത്താനാണ് കരിയാററിയുടെ പുറപ്പാട്!ജനങ്ങളുടെ മനോവികാരത്തെ തെ
ററായ വഴിയിലേക്ക് നയിച്ച് പാതിരിമാർക്കെതിരെയുള്ള സമരത്തിൻെറ കു
ത്തക അടിച്ചു പരത്തുന്നതിന് കരിയാററിയെ ഉപയോഗിക്കുകയായിരുന്നു പാ
തിരിമാർ.കരിയാററിയുടെ 11 കൊല്ലത്തെ റോമൻ പഠനവും സെമിനാരി മ
ല്പാൻസ്ഥാനവും അദ്ദേഹത്തെ അടിമപ്പണി ചെയ്യാൻ മാനസ്സികമായി ഒരുക്കി
യിരുന്നു. പാതിരിമാരുടെ അടിമത്തത്തിൻ കീഴിൽ കഴിയുന്ന കേരള ക്രിസ്ത്യാ
നികളുടെമേൽ പ്രമാണിത്തത്തിനുവേണ്ടി പാശ്ചാത്യരെ പ്രീണിപ്പിക്കുക മാത്ര
മായിരുന്നു കരിയാററിയുടെ ലക്ഷ്യം. പാശ്ചാത്യരെ പ്രീണിപ്പിക്കുന്നതിനുവേ
ണ്ടി കേരള ക്രൈസ്തവക്ക് അസ്വീകാര്യവും കേരള ക്രൈസ്തവർക്ക് അന്യവുമായ
രാജകീയ മെത്രാൻ പദവിയുടെ പ്രയോക്താവും സംവിധായകനുമായാണ് കരി
യാററി പോർട്ടുഗലിലും റോമിലും വിഹരിച്ചത്.

ചരിത്ര പുരുഷന്മാരെ രണ്ടു തലത്തിൽ വിലയിരുത്താം.ചരിത്രത്തിൻെറ
പ്രതിസന്ധിയിൽ നായകത്വം വഹിക്കുന്നവരാണല്ലോ ചരിത്ര നായകന്മാർ.
ചരിത്ര പ്രതിസന്ധികളിൽ രണ്ടു പക്ഷങ്ങളുണ്ട്. ഉദാഹരണത്തിനു ഭാരത സ്വാ
തന്ത്ര്യസമരംതന്നെ എടുക്കാം. ഇവിടെ രണ്ടു പക്ഷങ്ങളുണ്ട്: ബ്രിട്ടീഷുകാരും
ഇന്ത്യക്കാരും.സ്വാതന്ത്ര്യസമരമെന്ന പ്രതിസന്ധിയിൽ സി.രാജഗോപാലാചാ
രിയും സർ സി. പി. രാമസ്വാമി അയ്യരും അവരവരുടെ ഭാഗം വഹിച്ച മഹാ
ന്മാരാണ്. ബ്രിട്ടീഷുകാരായ ചരിത്രകാരന്മാർക്ക് സർ സി. പി. രാമസ്വാമി
അയ്യർ തീർച്ചയായും അഭിമതനായ ഒരു ചരിത്ര പുരുഷനാണ്.കോൺഗ്രസ്സിൽ
പ്രവർത്തിച്ച് ജനറൽ സെക്രട്ടറി സ്ഥാനംവരെ എത്തിയ അദ്ദേഹം പിന്നീട്
വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കമ്മററിയിൽ പ്രവേശിച്ചു. ഭാരതീയനെന്ന



നിലയിൽ അധികാരത്തിൽ പങ്കാളിയായി. തീർച്ചയായും ബ്രിട്ടീഷ് ഭരണ
സംവിധാനം നിലനിർത്തേണ്ടത് ബ്രിട്ടൻെറ ആവശ്യമാകയാൽ ആ സംവിധാന
ത്തിന് പിൻതുണ നൽകിയ സി. പി., ബ്രിട്ടീഷുകാരുടെ വീക്ഷണകോണ
ത്തിൽ പ്രകീർത്തിതനാകുന്നു. എന്നാൽ, ബ്രിട്ടൻെറ ഭരണസംവിധാനത്തിനെതി
രെ പോരാടിയ സി. രാജഗോപാലാചാരി ഭാരതീയ സ്വാതന്ത്ര്യസമരത്തിൽ,
ഭാരതീയ വീക്ഷണത്തിൽ, സർ സി.പി.യെക്കാരം സമുന്നതനാണ്.

കരിയാററിയും സർ സി. പി.യെപ്പോലെ ഒരു സ്വാതന്ത്ര്യസമര നേ
താവാണ്. ബ്രിട്ടീഷ് ആധിപത്യത്തിൻ കീഴിൽ ആ സംവിധാനത്തിൻെറ
പരിരക്ഷകനായി സർ സി. പി. ഉന്നതസ്ഥാനങ്ങരം നേടിയെടുത്തു. അതി
നുള്ള തന്ത്രവും ബുദ്ധിയും അദ്ദേഹത്തിനുണ്ടായിരുന്നു. പക്ഷേ, സ്വാതന്ത്ര്യസമ
രത്തിൻെറ ലക്ഷ്യം സംവിധാനത്തിൻെറ മാററമാണെന്ന വീക്ഷണത്തിലൂടെ
നോക്കുമ്പോരം, സർ സി. പി. യെ സ്വാർത്ഥമതിയായ ഒരു ബുദ്ധിശാലിയായി
മാത്രമേ വിലയിരുത്താൻ കഴിയൂ. കേരള ക്രൈസ്തവർ 1773-മുതൽ ഒരു ചരിത്ര
പ്രതിസന്ധിയിലായിരുന്നു. പാശ്ചാത്യ സഭാഭരണസംവിധാനം ഒരു വശ
ത്തും,കേരളീയ പാരമ്പര്യം മറുവശത്തുംനിന്നു പോരാടുന്ന പ്രതിസന്ധി.കേരളീ
യനായിരുന്നെങ്കിലും,കരിയാററി,പാശ്ചാത്യ ഭരണസമ്പ്രദായത്തിൻെറ വൈ
താളികനായിരുന്നു ഈ പ്രതിസന്ധിയിൽ ജനങ്ങരം നേതൃത്വത്തിനുവേണ്ടി ഉഴ
റിയപ്പോരം, തൻെറ സ്വാർത്ഥതയുടെ കോടാലി മിനുക്കാൻ അത് അവസരമാ
യുപയോഗിച്ച്, പാശ്ചാത്യ സഭാഭരണത്തിൽ ലഭ്യമാകുന്ന ഉന്നത പദവിയെ
ദേശീയസമരത്തിൻെറ വിജയമാക്കി ചിത്രീകരിച്ച് കരിയാററിനേടിയെടുത്തു.
കരിയാററി അങ്ങനെ ആ ചരിത്ര പ്രതിസന്ധിയിൽ കേരളീയരെ തന്ത്രപൂർവ്വം
വഞ്ചിക്കയാണു ചെയ്തത്.

പാശ്ചാത്യ സഭാഭരണ രീതി തികച്ചും ഏകാധിപത്യപരവും കൊളോ
ണിയൽ കണ്ണുള്ളതും തികച്ചും അക്രൈസ്തവവുമായിരുന്നു എന്ന് കരിയാററിക്കറി
യാമായിരുന്നു. കേരളത്തിലെ സഭാഭരണത്തിൻെറ അന്തിമ വിധാതാക്കളായ
റോമിലെ പ്രൊപ്പഗാന്താ തിരുസംഘം എത്ര പുച്ഛത്തോടും മാന്യതയില്ലാതെയു
മായാണ് കരിയാററിയോടും പാറേമ്മാക്കലിനോടും പെരുമാറുന്നതെന്നു നോക്കു
ക. പാറേമ്മാക്കൽ എഴുതുന്നു: ''മലങ്കരപ്പള്ളിക്കാരോട്ട് അവർക്ക് ഒരു സ്നേഹ
വും ബഹുമാനവും ഇല്ലെന്നു വ്യക്തം''(വർത്ത.പേജ് 232).മാർപ്പാപ്പായ്ക്ക് കരിയാ
ററിയും പാറേമ്മാക്കലും കൂടി കാൽ മുത്തിക്കൊണ്ടു സമർപ്പിച്ച അപേക്ഷാപത്രം
എത്ര പുച്ഛത്തോടെയാണ് റോമാ കൈകാര്യം ചെയ്തത് എന്നു നോക്കുക.

''ഇതിനുശേഷം ഞങ്ങരം പുറത്തെ ഹാളിലെത്തി അവിടെ തീയും കാ
ഞ്ഞിരിക്കുന്ന കുട്ടിനാളുമായിസംസാരിച്ചുകൊണ്ട്കാൽമണിക്കൂർ ചെലവഴിച്ചു.
അപ്പോരം ഞങ്ങരം മാർപ്പാപ്പായുടെ കൈയിൽ കൊടുത്ത പുസ്തകവും എഴുത്തോല
കളും മേടിച്ചുകൊണ്ടു മോൺസിഞ്ഞോർ പുറത്തിറങ്ങിവന്നു. ഞങ്ങളെ കണ്ടു ഉട
നെ 'നിങ്ങരം ഇത്രയും കാലം രഹസ്യമായി സൂക്ഷിച്ചിരുന്ന മലങ്കരപ്പള്ളിക്കാ
രുടെ സമ്പത്തൊക്കെയും ഇതല്ലയോ?' എന്ന് ആക്ഷേപസ്വരത്തിൽ പറഞ്ഞു
ചിരിച്ചുകൊണ്ട് പുസ്തകവും എഴുത്തോലകളും പ്രൊപ്പഗാന്തായിൽ ചെല്ലുന്നതുവ
രെ പിടിച്ചുകൊള്ളുവാൻ ഞങ്ങളെത്തന്നെ ഏല്പിച്ചു. 'ഇതു നല്ല ചിതമായിപ്പോ
യി' എന്നു മല്പാൻ പറഞ്ഞ ഉടനെ 'നാലു ദിവസമെങ്കിലും ലോകത്തിൽ ജീവിക്ക
ണമെങ്കിൽ ഇങ്ങനെ ജീവിക്കണ'മെന്ന് മോൺസിഞ്ഞോർ പ്രത്യുത്തരിച്ചു. ഞ
ങ്ങളെ അദ്ദേഹം പ്രൊപ്പഗാന്തായിൽ കൊണ്ടുവന്ന് ആക്കുകയും ചെയ്തു. ഈ സംഭ
വം വിവരിച്ചു കേട്ടവർക്ക് എന്തു തോന്നുന്നു?പാവപ്പെട്ട മലങ്കരപ്പള്ളിക്കാർ 'മുണ്ടു
മുറി'കരംപോലും വിററും പണയംവെച്ചും യാത്രച്ചെലവുണ്ടാക്കിത്തന്ന് സഭയുടെ
കാണപ്പെട്ട തലവനെക്കണ്ടു സങ്കടം ബോധിപ്പിച്ചാൽ പക്ഷഭേദം കൂടാതെയുള്ള

ന്യായമായ ഒരു വിധിയുണ്ടാകുമെന്ന പ്രതീക്ഷയോടെ ഞങ്ങളെ യാത്രയയച്ചു. ക്രിസ്ത്യാനികളുടെ അന്തസ്സും ഐക്യവും നിലനിർത്തുകയെന്നതു മാത്രമാണു വിഷയം. ഞങ്ങളാകട്ടെ, ദീർഘയാത്ര ചെയ്ത് മഹാദുരിതങ്ങൾ സഹിച്ച് വളരെ നാൾകൊണ്ട് റോമായിലെത്തി, മലങ്കര ഇടവകയുടെ ഐക്യത്തിനും നമ്മെയും മാർത്തോമ്മാ മെത്രാൻെറ പുനരൈക്യത്തിനും ആവശ്യമായ അപേക്ഷകളെല്ലാം പാടുപ്പെട്ട് വൃത്തിയായി എഴുതി ഒപ്പിച്ച് മനോഹരമായി ബയൻറുചെയ്ത പുസ്തകമാക്കി മാർപ്പാപ്പായുടെ കൈയിൽത്തന്നെ കൊടുക്കാനും അദ്ദേഹം തന്നെ അതു വായിച്ചു യുക്തമായ മറുപടി നല്കണമെന്നപേക്ഷിക്കാനും ദൈവാനുഗ്രഹംകൊണ്ടു സംഗതി വന്നു. എന്നാൽ, കാൽമണിക്കൂർ നേരത്തെ മന്ത്രത്തിൻെറ ശക്തിയാൽ ഇതെല്ലാം നിഷ്ഫലമായി. അതൊന്നും വായിച്ചു നോക്കാതെയും പുസ്തകം തുറന്നു നോക്കുകപോലും ചെയ്യാതെയും വിപരീത ബുദ്ധിയായ മോൺസിഞ്ഞോർ ബോർജ്യായെ അദ്ദേഹം ഏല്പിച്ചതോർത്താൽ ആറാം പീയൂസ് എന്നു പേരായ ഈ മാർപ്പാപ്പാ ദൈവത്തിൻെറ തിരുസഭയെ എത്ര ഉത്തരവാദിത്വത്തോടെയാണു ഭരിക്കുന്നതെന്നും, നമ്മുടെ പ്രതിയോഗികൾക്ക് അദ്ദേഹത്തിൻെറ മേൽ എത്ര സ്വാധീനമുണ്ടെന്നും വ്യക്തമാകുമല്ലോ.'' (വർത്തമാനപ്പുസ്തകം: പേജ് 214-215.)

മലങ്കരയിൽനിന്നും പാടുപെട്ട് സഭാതനയന്മാരുടെ സങ്കടം ''തിരുമനസ്സറിയിക്കാൻ'' റോമാ വരെ പാടുപെട്ടു ചെന്ന പ്രൊപ്പഗാന്താ കോളജിൽ 11 കൊല്ലം പഠിച്ച മൽപ്പാനും വൈദികനും റോമിൽ ലഭിച്ച സ്വീകരണമാണിതെന്ന് ഓർക്കുക ! റോമിൽ രാജാക്കന്മാരെപ്പോലെ സുഖിച്ചു ജീവിക്കുന്ന കർദ്ദിനാളന്മാരാണുണ്ടായിരുന്നത്. കർദ്ദിനാളിൻെറ ആത്മസംതൃപ്തി നിറഞ്ഞ പ്രസ്താവന നോക്കുക: ''നാലു ദിവസമെങ്കിലും ലോകത്തിൽ ജീവിക്കണമെങ്കിൽ ഇങ്ങനെ ജീവിക്കണം!!'' (വർത്ത:പേജ് 214). അതായത് സുഖലോലുപതയിൽ കുറെ വെള്ളക്കാർക്കു ജീവിക്കുന്നതിന് മലങ്കരക്കാർ അടിമപ്പണി ചെയ്യണം. ആ അടിമപ്പണിക്കൂട്ടത്തിലേക്കു മാർത്തോമ്മാ മെത്രാനെയും മററുള്ളവരേയുംകൂടി വിളിക്കുന്നതിനുള്ള കങ്കാണി ഏർപ്പാടിനെയാണോ എന്തോ, സ്വാതന്ത്ര്യസമര നേതൃത്വമെന്നു ചരിത്രമറിയാത്തവർ വിവരിക്കുന്നത്.

കേരളക്രൈസ്തവർ ആത്മാഭിമാനവും സ്വന്തം സംസ്കാരവും ഉള്ള ജനതയായിരുന്നു. ഈ ആത്മാഭിമാനത്തിൻെറയും സംസ്കാരത്തിൻെറയും അടിവേരറുത്തു കളഞ്ഞ്, കേരളക്രൈസ്തവരെ വിദേശീയരുടെ പാദദാസരാക്കുകയായിരുന്നു പാശ്ചാത്യരുടെ ലക്ഷ്യം. അതിന് അവർ സാമദാനഭേദദണ്ഡങ്ങൾ അതതിൻെറ നിർവ്വഹണചാതുരി അനുസരിച്ച് പ്രയോഗിച്ചതായി സഭാചരിത്രം വായിച്ചാലറിയാം. രക്തരക്ഷസ്സിനെപ്പോലെ ഇളകിയാടുന്ന സഭാധികാരം ചിലപ്പോൾ സൗന്ദര്യധാമമായും അടിമപ്പെടുത്തേണ്ട ജനങ്ങളുടെ മധ്യേ അവതരിച്ചിട്ടുണ്ട്. ചൊല്പടിക്കു നിന്നാൽ തങ്ങൾ നല്ല ''സ്വാമി''മാരാണെന്നും അല്ലെങ്കിൽ തങ്ങളുടെ ക്രൂരതയ്ക്ക് യാതൊരു അതിർത്തിയുമുണ്ടായിരിക്കയില്ലെന്നും അവർ തങ്ങളുടെ പ്രവൃത്തികൊണ്ട് കാണിച്ചുകൊടുത്തു. ഏതു കൊളോണിയൻ ഭരണത്തിനും ഈ രണ്ടു മുഖങ്ങളുണ്ട്; ജനങ്ങളുടെമേൽ തങ്ങൾ കെട്ടിവച്ച നുകം വെട്ടുന്നതിന് പരിശ്രമിക്കുന്നവരെ തകർക്കുക; ജനങ്ങളുടെ നുകം പേറുന്നതിന് ജനങ്ങളെ പ്രേരിപ്പിക്കുന്നവരെ കൈ അയച്ചു സഹായിക്കുക. അധീശശക്തി അവതരിപ്പിക്കുന്ന ഈ രണ്ടു മുഖം വളരെ വ്യക്തമായി കേരളത്തിലെ സഭാചരിത്രത്തിൽ കാണാൻ കഴിയും. ഈ രണ്ടു മുഖങ്ങളുടെ മാറിമാറിയുള്ള തന്ത്രപരമായ അവതരണത്തിലൂടെയാണ് പാശ്ചാത്യർ ഓരോ കാലഘട്ടത്തിലും കേരളക്രിസ്ത്യാനികളെ അവരുടെ നുകത്തിലമർത്തിയത്.

സാത്താൻ രണ്ടുവിധത്തിലാണ് ക്രിസ്തുവിനെ തകർക്കാൻ പരിശ്രമിച്ചത്. ഒന്ന്, ആകർഷണീയവും ഉദാരവുമായ വാഗ്ദാനങ്ങളിലൂടെ! മറെറാന്ന്,



അടിച്ചമർത്തലിലൂടെയും ശാരീരികമായ തകർക്കലിലൂടെയും. പിശാച്, പാശ്ചാത്യ സഭാധികാരത്തിലൂടെ ഈ തന്ത്രങ്ങളുപയോഗിച്ചാണ് കേരളത്തിലെ ക്രിസ്ത്യാനികളെ അടിമത്തത്തിലമർത്തിയത്. പോർട്ടുഗീസുകാർ കേരളത്തിൽ കാലുറപ്പിച്ചത് പ്രീണനതന്ത്രത്തിലൂടെയായിരുന്നു. പണം എന്നും പ്രീണനത്തിനുള്ള ഉപാധിയായിരുന്നു. കേരളക്രിസ്ത്യാനികളുടെ ക്ഷണമനുസരിച്ച് ഇവിടെ വൈദിക കർമ്മത്തിനെത്തിയ കൽദായ മെത്രാന്മാരെ പോർട്ടുഗീസുകാർ പണം നൽകി സ്വാധീനിച്ചിരുന്നു. ''1510 ൽ ഇവിടെ ഉണ്ടായിരുന്ന കൽദായ മെത്രാന്മാർക്ക് 1000 പണം വീതം പോർട്ടുഗീസ് ഖജനാവിൽനിന്ന് നല്കുകയുണ്ടായി'' (ഭാരതസഭാചരിത്രം-കൂടപ്പുഴ, പേജ് 165). പണം എന്ന വല വീശിയാണ് പോർട്ടുഗീസു രാജാവ് മാർ ജേക്കബ്ബ് മെത്രാനെ പിടിച്ച് കേരളക്രിസ്ത്യാനികളെ തങ്ങളുടെ അടിമനുകത്തിൻ കീഴിൽ കൊണ്ടുവന്നത്. കേരളത്തിലെ ക്രിസ്ത്യൻ പള്ളികളിൽ പോർട്ടുഗീസുകാർക്കു പ്രവേശിക്കാനും കൂദാശകൾ നടത്താനും മെത്രാൻ അനുവദിച്ചതിൻെറ പിൻപിലെ പ്രേരകശക്തിയും പണമായിരുന്നു. ''ഭാരതത്തിൽ തോമ്മാശ്ലീഹായുടെ പ്രേഷിതവേല പോർട്ടുഗീസ് രാജാവ് ഇപ്രകാരം പൂർത്തിയാക്കുകയാണ് ചെയ്യുന്നതെന്നുവരെ പെൻറയാദോ പ്രസ്താവിക്കുകയുണ്ടായി. പെൻറയാദോയുടെ സമ്മർദ്ദത്താലാണെന്ന് പറയപ്പെടുന്നു, ജോൺ തൃതീയൻ രാജാവ് മാർ ജേക്കബിന് ഒരു കത്തയച്ചു. നല്ലൊരു തുക സബ്സിഡിയായി നല്കുന്നതോടൊപ്പം പെൻറയാദോയേയും കൂട്ടരേയും ജ്ഞാനസ്നാനം മുതലായ കൂദാശകൾ പരികർമ്മം ചെയ്യുവാൻ അനുവദിക്കണമെന്നുകൂടി അതിൽ ആവശ്യപ്പെട്ടിരുന്നു. ബാബിലോണിയൻ പാത്രിയർക്കീസിൽനിന്നും മാർ ജേക്കബിനെ മാററി പദ്രുവാദോയുടെ കീഴിലാക്കാനുള്ള കരുനീക്കങ്ങളുടെ ഭാഗമായിരുന്നു ഇവ'' [ഭാരതസഭാചരിത്രം-കൂടപ്പുഴ; പേജ് 171].

പണം കൊടുത്തും പ്രീണിപ്പിച്ചും മാർ ജേക്കബിൻെറ സഹായത്തോടെ കേരളത്തിലെ പള്ളികളിൽ ആധിപത്യം നേടിയ പോർട്ടുഗീസുകാർ, അവസാനം മാർ ജേക്കബിനോട് പ്രവർത്തിച്ചത് എന്തെന്നു നോക്കാം: ''മാർ ജേക്കബ് തൻെറ അവസാനകാലം, കൊച്ചിയിലുള്ള ഫ്രാൻസിസ്കൻ ആശ്രമത്തിൽ ഏകാന്തവാസിയായി കഴിച്ചുകൂട്ടി........അവസാനകാലത്ത് എല്ലാം നിസ്സഹായനായി നോക്കിനിൽക്കേണ്ട ഗതികേടാണ് അദ്ദേഹത്തിനുണ്ടായത്. പോർട്ടുഗീസ് ഉദ്യോഗസ്ഥന്മാരുടെയും പട്ടാളക്കാരുടെയും അധാർമ്മികജീവിതം ആരെയും വേദനിപ്പിക്കുന്നതായിരുന്നു. പോർട്ടുഗീസ് ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തോട് ശരിയായ ബഹുമാനവും ആദരവും പ്രകടിപ്പിച്ചിരുന്നില്ല. ലത്തീൻ സമ്പ്രദായങ്ങൾക്ക് കുറെയൊക്കെ കൂട്ടുനിന്നുവെന്നാരോപിച്ചുകൊണ്ട് സ്വന്തജനങ്ങൾ തന്നെ അദ്ദേഹത്തെ കൈവിടുകയും ചെയ്തു. ഇങ്ങനെ സ്വന്തം ജനങ്ങളുടെ അപ്രീതിക്കും പോർട്ടുഗീസ് ഉദ്യോഗസ്ഥന്മാരുടെ അവഗണനയ്ക്കും പാത്രമായ അദ്ദേഹം കൊച്ചിയിലെ ആശ്രമത്തിൽ ഏകാന്തവാസിയായി കഴിയവേ ചരമം പ്രാപിച്ചു'' [ഭാരതസഭാചരിത്രം-കൂടപ്പുഴ; പേജ് 185-186].

പാശ്ചാത്യരുടെ സാമദാനഭേദതന്ത്രത്തിൻെറ മറെറാരു ഉദാഹരണമാണ്, ഒന്നായി നിന്ന കേരളക്രൈസ്തവരെ ഭിന്നിപ്പിക്കുന്നതിനുവേണ്ടി, കൂനൻകുരിശുസത്യത്തിനുശേഷം തന്ത്രപൂർവ്വം സ്വപക്ഷത്തേയ്ക്കു കൊണ്ടുവന്ന പറമ്പിൽ ചാണ്ടി മെത്രാൻെറ അന്ത്യവും.

സാമദാനാദിതന്ത്രങ്ങളുപയോഗിച്ച് കേരളക്രിസ്ത്യാനികളിൽ ഒരു വിഭാഗത്തെ കയ്യിലെടുക്കുകയും പിന്നീട് തച്ചുടയ്ക്കുകയും ചെയ്യുക എന്നത് പാശ്ചാത്യമിഷണറിമാരുടെ അടവായിരുന്നു. ഉദയംപേരൂർ സൂനഹദോസിനു മുൻപ് പോർട്ടുഗീസുകാർ ഈ അടവുകൾ നിർലോഭം മാർ ജോസഫിൻെറമേലും മാർ എബ്രാഹത്തിൻെറമേലും പ്രയോഗിക്കുന്നുണ്ട്. പാശ്ചാത്യമിഷണിമാരുടെ

ക്രൂരതയുടെ മറെറാരു ചരിത്രം പാറേമ്മാക്കൽ വിസ്തരിക്കുന്നതു നോക്കുക: ''പണ്ടു പിതാക്കന്മാരുടെ കാലത്ത് സുറിയാനിക്കാരനായ മാർ ശെമയോൻ എന്ന മെത്രാൻ മലങ്കരയിൽ വന്നപ്പോഴും അദ്ദേഹത്തെക്കൊണ്ട് ചതിയിൽ ആഞ്ചലോസ് എന്ന മെത്രാനെ വാഴിച്ചശേഷം അർദ്ധരാത്രിയിൽ ആരും അറിയാതെ ശെമയോൻ മെത്രാനെ പിടിച്ചു പുതുശ്ശേരിയിൽ കൊണ്ടുപോയി ഒരു മുറിയിൽ പൂട്ടിയിട്ടു കൊന്നതും, മാർ ഗബ്രിയേൽ മെത്രാപ്പോലീത്താ മലങ്കരയിൽ വന്ന് മാർപ്പാപ്പായുടെ വിശ്വാസം തന്നെയാണ് തനിക്കുള്ളതെന്നു പരസ്യമായി പ്രഖ്യാപിച്ചിട്ടും അദ്ദേഹത്തെക്കുറിച്ചു റോമിലേക്കുള്ള റിപ്പോർട്ടയച്ച് അദ്ദേഹം ഇടത്തൂട്ടുകാരനും തട്ടിപ്പുകാരനുമാണെന്നു റോമിൽനിന്ന് ഉത്തരവു വരുത്തിച്ചതും, ഇടപ്പള്ളിക്കാരൻ ചാക്കോ കത്തനാരുടെ കാര്യത്തിൽ സത്യാവസ്ഥ അന്വേഷിച്ചറിയാതെയും മരണസമയത്തു കുമ്പസാരമപേക്ഷിച്ചിട്ടുപോലും സമ്മതിക്കാതെയും മുറിയിലടച്ചിട്ടു കൊന്നശേഷം പായിൽ പൊതിഞ്ഞുകെട്ടി പട്ടിയെ കുഴിച്ചിടുന്നതുപോലെ കുളത്തിൻെറ കരയിൽ അർദ്ധരാത്രിക്കു കുഴിച്ചിട്ടതും, നാലു പള്ളിക്കാർ കേട്ടു വിധിക്കാതെ ശിക്ഷിക്കയില്ലെന്ന് 1773-ാമാണ്ടു നിങ്ങൾ തന്നെ അങ്കമാലിയിൽവെച്ച് എഴുതിത്തന്നശേഷം, ഞങ്ങളുടെ ജനങ്ങളുടെ കെല്പില്ലായ്മ നിമിത്തം എഴുതിത്തന്നതെല്ലാം അവഗണിച്ചു പനച്ചിക്കൽ വറുഗീസു കത്തനാരെ മലയാറ്റൂർ പള്ളിയിലെ പുതുഞായറാഴ്ചദിവസം ജനക്കൂട്ടത്തിനു നടുവിൽനിന്നു കുററം വെളിപ്പെടുത്താതെ പിടിച്ചുകെട്ടി കഴുത്തിൽ തുടലുമിട്ടു വലിച്ചുകൊണ്ടുപോയി പള്ളിക്കാർ കേട്ടു വിധികല്പിക്കാൻ അവസരം നൽകാതെ കട്ടിലിന്മേൽ കിടത്തി വടുകരെക്കൊണ്ടു തല്ലിച്ചതും, ഞങ്ങളുടെ പള്ളിയിലെ പെരുന്നാളാഘോഷത്തിനു വന്നിട്ട് അവിടെ പിരിഞ്ഞുകിട്ടുന്ന നേർച്ചപ്പണം മുഴുവൻ അപഹരിച്ചുകൊണ്ട് പോയി ധൂർത്തടിക്കുന്നതുമെല്ലാം നിങ്ങൾ ദൈവത്തെപ്രതി ചെയ്യുന്നതാണ്'' [വത്തമാനപ്പുസ്തകം - പേജ് 346].

ഈ വിക്രിയകളൊക്കെ പാശ്ചാത്യർ എങ്ങനെ സാധിച്ചെടുത്തു എന്നു പാറേമ്മാക്കൽ പറയുന്നു: ''എന്നിരിക്കെ നീ പറയുന്ന ഈ വലിയ കലഹം എന്താണ്? അതുണ്ടാക്കുന്നതാരാണ്? ഈ വലിയ കലഹം ഞങ്ങളുടെ പള്ളികളിലുള്ള വലിയ കുഴപ്പമല്ലാതെ മറെറാന്നല്ല. അതുണ്ടാകുന്നതിനു കാരണം നീയല്ലാതെ മററാരുമല്ലതാനും. ഒരുത്തൻെറ കൈപിടിച്ചു മററവനെ അടിപ്പിക്കയും അവൻെറ കൈപിടിച്ച് ഇവനെ അടിപ്പിക്കയും ചെയ്തുകൊണ്ടേ നിനക്കു മലയാളത്തിൽ വാഴുവാൻ സാധിക്കൂ. ഈ നാട്ടിലെ നസ്രാണികളുടെ നിലയും മനസ്സും നീ ശ്രദ്ധിച്ചു പഠിച്ചിട്ടുണ്ട്. അവർ ഒരുമിച്ചു നിന്നാൽ മറെറാരു ജാതിക്കും അവരെ ഭരിപ്പാൻ സാധ്യമല്ല. അവരെ തങ്ങളിൽ കടിപിടി കൂട്ടിയാൽ അവർ എന്നും നിൻെറ കാൽക്കീഴിൽ കിടന്നുകൊള്ളുമെന്നു നീ മനസ്സിലാക്കി. ഇല്ലെങ്കിൽ അടിമത്തത്തിൽനിന്നുണർന്ന് അവർ നിൻെറ നേർക്കു കൈയുയർത്തും. നിൻെറ വിശ്വാസഭാജനങ്ങളായ ഞങ്ങളിൽ ചിലരോടുതന്നെ ഈ രഹസ്യം നീ മുമ്പൊരിക്കൽ പറഞ്ഞിട്ടുണ്ട്'' (വർത്തമാനപ്പുസ്തകം - പേജ് 348—349).

ഈ ചരിത്ര സത്യങ്ങളെല്ലാം കേരളത്തിലെ ക്രൈസ്തവരുടെ കൺമുമ്പിലുണ്ടായിരുന്നു. കരിയാററിയും പാറേമ്മാക്കലും പാശ്ചാത്യരുടെ മുൻകാല വഞ്ചനയെക്കുറിച്ചു തികച്ചും ബോധവാന്മാരുമായിരുന്നു എന്ന് വർത്തമാനപ്പുസ്തകം വായിക്കുന്നവർക്ക് നിസ്സംശയം മനസ്സിലാക്കാം.

എന്നിട്ടും പാശ്ചാത്യരുടെ കെണിയിൽ വീഴാനും പറങ്കിമെത്രാനെ വേണമെന്നപേക്ഷിക്കാനും പറങ്കിപ്പണം തങ്ങളുടെ വൈദികർക്ക് വേതനമായി വേണമെന്നാവശ്യപ്പെടാനും കരിയാററിയെ പ്രേരിപ്പിച്ചതിൻെറ പിൻപിലുള്ള മാനസിക പ്രചോദനം എന്തായിരുന്നു ? അദ്ദേഹം പൂർണ്ണമായും പാശ്ചാത്യറോമൻ ഭരണസമ്പ്രദായത്തിൻെറ മാനസ്സിക അടിമയായിരുന്നു. അദ്ദേഹത്തിൻെറ



സാംസ്കാരിക വേരു് പൂർണ്ണമായും ഭൗതിക സമൃദ്ധിയുടെ വളക്കൂറുള്ള മണ്ണിലാണുറപ്പിച്ചിരുന്നത്. ഇടപ്പള്ളി ചാക്കോക്കത്തനാരുടെ വധവും ശെമയോൻ മെത്രാനോട് പാതിരിമാർ കാണിച്ച അതിക്രമവും അവർ കേരളത്തിലെ പള്ളികളെ കൊള്ളയടിച്ചതും ഒന്നും കരിയാററിയുടെ ഹൃദയത്തിൽ തട്ടിയില്ല. പാശ്ചാത്യസഭയുടെ അതിവികൃതമായ മുഖമായിരുന്നു അത്; യൂറോപ്പിൽ ഇൻക്യസിഷൻ കാലയളവിൽ നടന്ന ഹീനമായ കൂട്ടക്കൊലകളെക്കുറിച്ചറിയാമായിരുന്ന കരിയാററിയുടെ മനസ്സിൽ ഈ ''ചില്ലറ സംഭവ''ങ്ങളൊന്നും ഏശിയില്ല. രക്തരക്ഷസ്സായി മാറിയ യൂറോപ്യൻ സഭയുടെ മുഖം അദ്ദേഹം കണ്ടതായിരുന്നു. അദ്ദേഹത്തിന് കേരളത്തിൽ പാശ്ചാത്യസഭ അരങ്ങേററിയമർദ്ദനങ്ങൾ പുത്തിരിയായിരുന്നുമില്ല. രക്തരക്ഷസ്സായ പാശ്ചാത്യസഭയുടെ അകിട്ടിൽനിന്നും ചുരത്തുന്ന ഇത്തിരി പാൽ നുണയാനുള്ള അതീവ ആഗ്രഹം മാത്രമായിരുന്നു കരിയാററിയെ നയിച്ചിരുന്നത്.

അങ്കമാലിയിൽ കത്തിനിന്ന കേരള ക്രിസ്ത്യാനികളുടെ ആത്മാഭിമാനത്തിൻെറ തീ കെടുത്താൻ പാശ്ചാത്യരുപയോഗിച്ച നനഞ്ഞ കമ്പിളിയായിരുന്നു കരിയാററി. പാശ്ചാത്യാധിപത്യം കേരളസഭയുടെ മേൽ കയററിവയ്ക്കുന്നതിന് ഏററവും കൂടുതൽ സഹായിച്ചവരിൽ പ്രമുഖനെന്ന സ്ഥാനത്തിന് കരിയാററി അർഹനാണ്. അത്തരം സമുദായവഞ്ചകർക്ക് പാശ്ചാത്യർ നൽകുന്ന ഏററവും കഠിനമായ ശിക്ഷ—മരണശിക്ഷ—ഗോവായിൽവച്ച് പാശ്ചാത്യസഭയുടെ പിണിയാളുകൾ അദ്ദേഹത്തിനു നൽകി ആദരിച്ചു.

ശുഭം

## "എപ്പിസ്ക്കോപ്പോസ്"

ജോസഫ് പുലിക്കുന്നേൽ

ആദിമസഭയിൽ വിവരിക്കപ്പെട്ടിരിക്കുന്ന'എപ്പിസ്കോപ്പോസ്' പദവിയെക്കുറിച്ച് ഒരു പഠനം. ഇന്നത്തെ മെത്രാൻപദവിയും ആദിമസഭയിലെ എപ്പിസ്കോപ്പോസ്സ്ഥാനവും പഠന വിധേയമാക്കുന്ന ഒരു ലഘുലേഖ

വില 1 രൂപാ, പോസ്റ്റേജ് ഉൾപ്പെടെ.

**പ്രൈവററു് കോളജദ്ധ്യാപകൻെറ സ്മരണകൾ**

**- *വില 10 രൂപാ***

ശ്രീ ജോസഫ് പുലിക്കുന്നേലിൻെറ ആത്മകഥാപ്രധാനമായ ഈ ഗ്രന്ഥം കറൻറ്ബുക്സിൻെറ എല്ലാ ശാഖകളിലും ലഭിക്കുന്നതാണു്.

### ശ്രീ പുലിക്കുന്നേലിൻെറ ഇതര ഗ്രന്ഥങ്ങൾ

(1) **സിംഹാസനപ്പോരു്** - ***വില 6 രൂപാ***

(2) **എൻെറ കുരിശുമെടുത്തു്നിൻെറ പിന്നാലെ**
(നോവൽ – വിതരണം N. B. S.)
- ***വില 8 രൂപാ***

(3) **കേരള ക്രൈസ്തവചരിത്രം-**
**ചില വിയോജനക്കുറിപ്പുകൾ**
- ***വില 7 രൂപാ***

(4) **വിമോചനദൈവശാസ്ത്രം ആദ്യപടി**
(ലഘുലേഖ)
വില 1 രൂപാ,പോസ്റ്റേജ് ഉൾപ്പെടെ

സീയാറാം പ്രിൻറേഴ്സ്, പാലാ